# വിദ്യാഭിവർദ്ധിനി



പുസ്തകം 4)                (ലക്കം 8
1124 കർക്കടകം

As. 8

# വിദ്യാഭിവർദ്ധിനി.

സരസ്വതി! നമസ്തുഭ്യം വരദേ! കാമരൂപിണി!
വിദ്യാരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ.

പുസ്തകം ൪ { ൧൧൨൪ കർക്കടകം } ലക്കം ൫


## ഗാന്ധിസൂക്തങ്ങൾ.

സാന്മാർഗ്ഗികത അഥവാ നീതിധർമ്മമാണു് സർവ്വത്തിന്റെയും അടിസ്ഥാനം. സത്യമാണു് നീതിയുടെ സത്തു്.

* * * * * *

ഈശ്വരനു് ഏററവും പ്രിയപ്പെട്ട ആരാധന പാവങ്ങൾക്കുവേണ്ടിയുള്ള നിർമ്മലവും നിസ്വാർത്ഥവുമായ ത്യാഗമാണു്.

* * * * * *

അന്നം ശരീരത്തിന്റെ ഭക്ഷണമെന്നപോലെ, പ്രാർത്ഥന ആത്മാവിന്റെ ഭക്ഷണമാണു്. ഹൃദയംകൊണ്ടുള്ള ഓരോ ജപവും നിങ്ങളെ ഈശ്വരനോടു് കൂടുതൽ അടുപ്പിക്കുന്നു.

* * * * * *

നിഷ്കളങ്കമായ സ്നേഹം എവിടെയുണ്ടോ അവിടെ ദൈവം ഉണ്ടു്.

* * * * * *

നാം ഈശ്വരനെ ഭയപ്പെടുക; എന്നാൽ മനുഷ്യനെക്കുറിച്ചു നമുക്കു ഭയമില്ലാതാകും.

* * * * * *

ഈശ്വരനെ പ്രാപിക്കാനുള്ള മാർഗ്ഗം ദുർബ്ബലന്മാർക്കുള്ളതല്ല, ധീരന്മാർക്കു മാത്രമുള്ളതാണു്. ഭയമുള്ളിടത്തു് ധർമ്മമില്ല.

* * * * * *

ആത്മീയ ജീവിതത്തിനു് ആദ്യംവേണ്ടതു് അഭയമാണു്. ഭീരുക്കൾക്കു് സദാചാരനിരതരാകാൻ കഴികയില്ല. എവിടെ ഭയമുണ്ടോ അവിടെ ധർമ്മമില്ല.

* * * * * *

സർവ്വവും ത്യജിച്ചാൽ സമ്പത്തു മുഴുവൻ നിങ്ങളുടേതാകും. എല്ലാം നിങ്ങളുടെ അടുക്കൽ എത്തും.

* * * * * *

# ഒരു സൗന്ദൎയ്യാരാധകൻ.

(ശ്രീ. എം. പി. അപ്പൻ. എം. ഏ., എൽ. റ്റി.)

അടുത്തകാലത്തു് അമേരിക്കയിൽപോയി അവിടത്തെ പണ്ഡിതശ്രേഷ്ഠന്മാരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു് അർഹനായിത്തീൎന്ന ശ്രീ. ത്രിവിക്രമൻ (ഡാക്ടർ ത്രിവിക്രമൻ തമ്പി) കേരളത്തിൻെറ അഭിമാനസമ്പത്താണു്. ചിത്രമെഴുത്തിൽ അദ്ദേഹത്തിനുള്ള പാടവം വിശ്വവിഖ്യാതമത്രേ. എന്നാൽ കവനരചനയിലും ആ പ്രതിഭാസമ്പന്നൻ അദ്വിതീയനാണെന്നുള്ള വസ്തുത വളരെയാളുകൾ മനസ്സിലാക്കിയിട്ടുണ്ടെന്നു തോന്നുന്നില്ല.

“Love Lit”എന്ന പേരിൽ ശ്രീ. ത്രിവിക്രമൻ എഴുതിയിട്ടുള്ള ഭാവഗീതപരമ്പര, നിസൎഗ്ഗസുഭഗയായ കാവ്യലക്ഷ്മിയുടെ കേളീരംഗമാണു്. വിശ്വസാഹിത്യത്തിലെ ഉൽകൃഷ്ടപ്രേമഗാനങ്ങളായ ‘ഗീതഗോവിന്ദം’ “The Song of Songs” മുതലായവയോടു് താരതമ്യപ്പെടുത്തത്തക്കവണ്ണം അന്യാദൃശമായ കലാസൗന്ദൎയ്യമാണു് ‘Love Lit’-ൽ കളിയാടുന്നതു്. ഭാവനാവിലാസത്തിലും സൗന്ദൎയ്യബോധത്തിലും ശ്രീ. ത്രിവിക്രമൻെറ കവിത ജയദേവൻേറയും സോളമൻേറയും കവിതകളെ അതിശയിക്കുന്നുവെന്നുപോലും പറയാം.

ഇത്ര മാഹാത്മ്യമേറിയ ഈ കൃതി ഇതേവരെ പ്രസിദ്ധപ്പെടുത്തിയിട്ടില്ലെന്നുള്ളതാണു് അത്ഭുതം. പുസ്തകം ബിലാത്തിയിൽ മുദ്രണം ചെയ്യണമെന്നായിരുന്നു കവിയുടെ ഉദ്ദേശ്യം. എന്നാൽ എന്തുകൊണ്ടോ അതു് ഇതേവരെ സാദ്ധ്യമായിട്ടില്ല. എങ്കിലും ആ വിശിഷ്ടകാവ്യത്തിൻെറ അതിമനോഹരമായ ഒരു തൎജ്ജമ കൈരളിക്കു കൈവന്നിട്ടുണ്ടു്. വിദ്വച്ഛിരോമണിയും അപ്രതിമപ്രതിഭനുമായ, തിരുവനന്തപുരം സംസ്കൃതകാളേജ് പ്രിൻസിപ്പൽ എൻ. ഗോപാലപിള്ള അവർകളാണു് ആ തൎജ്ജമ നിൎവ്വഹിച്ചിട്ടുള്ളതു്. അകൃത്രിമരമണീയമായ കാവ്യശൈലിയിൽ കടഞ്ഞെടുത്തിട്ടുള്ള “പ്രേമസുഷമ” എന്ന ആ തൎജ്ജമ മൂലകൃതിയെ അതിശയിച്ചുകൊണ്ടു് അക്ഷയഭാസ്സോടുകൂടി വിളങ്ങുന്നു.

പ്രേമസുഷമയിൽ അടങ്ങിയിട്ടുള്ള മിക്ക കവിതകളും ഒരു കാമുകൻ തൻെറ ഓമനയോടു പറയുന്നതായിട്ടാണു് സങ്കല്പിച്ചിരിക്കുന്നതു്.

കാമുകൻ കാമിനിയുടെ ചിത്രം വരച്ചിരിക്കുന്നതു് എങ്ങിനെയാണെന്നു നോക്കുക:—

“തവമോഹനചിത്രം മൃദുപവമാനനി-
ലെഴുതീടുവ-
നിവനോ സുമനോരഞ്ജകനാം രഞ്ജകനല്ലേ!
ജ്വലനാഞ്ചലപരിചഞ്ചലമാം കാഞ്ചനഭാ-
സ്സാലിവ-
നമലം ഭവദീയാകൃതി സരസം വിരചിക്കും.
പവിഴത്തിലെഴും പാടലലളിതദ്യുതിയാലേ,
പരി-
മൃദുലം തവരദനാംബരമെഴുതീടുവനീ ഞാൻ.
രത്നാകരമുക്താഫല നൂത്നാമലഭാസ്സാൽ ഗത-
യത്നം തവരദനാളി രചിച്ചീടുവനീഞാൻ.
സ്ഫുടതാരകനികരസ്രുത തരളദ്യുതിയാൽ
ഞാൻ
തവചഞ്ചലതരതാരക നയനാഭ രചിപ്പേൻ.
അരുമശ്ശിശുവിൻചാരുതരോഷ്ഠങ്ങളിലിളകും
മൃദുപുഞ്ചിരിയാൽ നിൻമുഖ പരമാഭതെ-
ളിക്കും.
സിതകൈരവ കുസുമങ്ങളിലൊഴുകും ധവ-
ളിമയാ-
ലഴകാളിന ഭവദംബരമെഴുതീടുവനീ ഞാൻ.
തവമഞ്ജുളവസനോപരി സമലങ്കരണം
ഞാൻ
സ്ഫുരദൈന്ദവകിരണാവലിയാലഞ്ചിത-
മാക്കും.

സുമനോജ്ഞ ദിവാസ്വപ്നസമൂഹ പ്രഭയാൽ-
ഞാൻ
സമലംകൃത പശ്ചാത്തലമാക്കും തവ ചിത്രം”

ഇതുപോലെ ഭാവനാഭംഗി തികഞ്ഞ ചിത്രങ്ങൾ സാഹിത്യത്തിൽ വളരെ ദുർല്ലഭമാണു്. കവി ഒരു ചിത്രകാരൻകൂടിയായതുകൊണ്ടാണു് ഈ ചിത്രം ഇത്രത്തോളം ചേതസ്സമാകർഷകമായതെന്നു പറയേണ്ടതില്ലല്ലോ.

സൌന്ദര്യബോധത്താൽ ദീപ്തമായ ഭാവനാശക്തിക്കു് വേറൊരുദാഹരണംകൂടി കാണിച്ചുകൊള്ളട്ടെ.

“നറുമുത്തിനുള്ളിൽ നിഴലിക്കും വിചിത്രതര-
വർണ്ണങ്ങൾ കിളിയുടെ സുപർണ്ണങ്ങൾ മേൽ-
വിതറി
നിൻപേർ പറഞ്ഞതിനെയൻപാൽ വി-
ളിച്ചെങ്കി-
ലെൻപൊന്നു വിളികേൾക്കുമായിരുന്നി-
ല്ലയോ?
മാണിക്യരത്നമതിൽ വിളവാന്ന വർണ്ണരുചി
വേറായ്വിടർത്തു പനിനീർപ്പൂവു രീതിയെ-
ങ്കിൽ
നിൻപേർ പറഞ്ഞതിനെയൻപാൽ വിളി-
ച്ചെങ്കി-
ലെൻപൊന്നു വിളികേൾക്കുമായിരുന്നി-
ല്ലയോ?
മുഴുതിങ്കളിൻകതിർ പിഴിഞ്ഞാൽവഴിഞ്ഞൊ-
ഴുകു-
മാനന്ദസത്തിനൊരു പെൺപൈതൽവടി-
വരുളി
നിൻപേർ പറഞ്ഞതിനെയൻപാൽ വിളി-
ച്ചെങ്കി-
ലെൻപൊന്നു വിളികേൾക്കുമായിരുന്നി-
ല്ലയോ!”

കാമുകൻെറ ഒരു സ്വപ്നാനുഭവത്തെപ്പററിയുള്ള രസാവഹമായ ഒരു സംഭാഷണമാണു് “അവിടുന്നുതന്ന വസനം പോരല്ലോ” എന്ന കവിത. ദിഗംബരയായ നായികയുടെ മുമ്പിൽനിന്നു് ഓടുന്നതെന്തിനാണെന്നു നായകൻ ചോദിക്കുന്നു. അയാൾ നൽകിയ വസ്ത്രം നഗ്നതമറയ്ക്കാൻ മതിയാകുന്നില്ലെന്നാണു് അവളുടെ മറുപടി. ഉടനെ ആ ഭാവനാശാലി പറയുകയാണു്:—

“പൂവനിയിൽ പുൽമേൽ മൃദുലതന്തുവായ്
വിലസുമെൺകാലി വലനൂലിൽ
പതിനൈതെന്ദുവകിരണങ്ങൾ കൊണ്ടെ-
ന്നരുമയ്ക്കായ് നെയ്തേൻ വസനം ഞാൻ.”

അതായതു്, വെളുപ്പാൻകാലത്തു് പുൽത്തറയിൽ കാണപ്പെടുന്ന ചിലന്തിവലയുടെ നൂലിൽ ചന്ദ്രൻെറ രശ്മികൾ നെയ്തു് ഒരു വസ്ത്രമുണ്ടാക്കി കൊടുക്കാമെന്നു്. ഇതുകേട്ടു് ആ രസജ്ഞ പറയുന്നതു് വളരെ വിശേഷമായിരിക്കുന്നു. കേൾക്കുക:—

“മിഴികൾ കൊണ്ടിതേവഴിയിതേവഴി
ഉഴിയുമ്പോൾ വീശും കതിർകളാൽ
വസനമൊന്നിങ്ങു രസം നെയ്തെന്നാൽ
ലസിതവാസസ്സായ് വിലസാം ഞാൻ.”

നായകൻ അവളുടെ സൌന്ദര്യം നുകരുമ്പോൾ അയാളുടെ കണ്ണുകളിൽനിന്നും ഉതിരുന്ന കിരണങ്ങൾകൊണ്ടു് ഒരു വസ്ത്രം നെയ്തുകൊടുത്താൽ അവൾ അതു ധരിച്ചു മനോഹരിയായി ശോഭിക്കും.

ഭാവനാസമ്പന്നനായ യുവാവിൻെറ ഉത്തരം ഇതാണു്:—

“ഇളയവള്ളിമേൽ ചുരുൾനൂൽപോൽകിളി-
ർത്തിളകും കോമളമൃദുനാരാൽ

പനിനീർപ്പൂവിൻെറ മൃദുദളങ്ങളി-
ലിനിഞാൻ നെയ്യുവേൻ വസനം തേ.”

മരങ്ങളിൽ പടരുന്ന വള്ളികളുടെ ചുരുണ്ട ലോലമായ നാരുകൾ (tendrils) റോസാപ്പൂവിൻെറ മൃദുലമായ ഇതളുകളിൽ നെയ്തു് ഒരുവസ്ത്രം ഉണ്ടാക്കിക്കൊടുക്കാമെന്നു പറഞ്ഞിട്ടും രസികയായ ആ തരുണി മതിയാകുന്നില്ല. അവൾ ചോദിക്കുന്നു:—

“ലളിതമെൻമേൽ നിൻ കരരുഹാഗ്രത്താൽ
പനിനീർപ്പൂവിൻെറയിതൾ തുവി
അവയാലിങ്ങൊരു നവവാസസ്സുനെ-
യ്തിവൾ തൻ മേനിമേലണിയാമോ?”

“എൻെറ ദേഹത്തു് അങ്ങയുടെ കൈവിരലുകളുടെ തുമ്പുകൊണ്ടു് ഇളംവള്ളിയുടെ

നാരിന്റെ പ്രകാശം വിതറിയും, മനോഹരമായ ചുണ്ടിന്റെ സ്പർശംകൊണ്ടു റോസാപ്പൂവിന്റെ ഇതളുകൾ തുകിയും എനിക്കു് ഒരു വസ്ത്രം നെയ്തുതരാമോ?” എന്നാണു് ഇതിന്റെ സാരം.

യുവാവു് വീണ്ടും പറയുന്നു:—

“പുലർകാലത്തിലെക്കതിർമാലകളും
തളിർപുൽമേൽ മിന്നും പനിനീരും
സരസം മേളിപ്പിച്ചൊരു വാസസ്സെന്റെ
അരുമയ്ക്കായ് നെയ്തുതരുവേൻ ഞാൻ.”

അതായതു്, പ്രഭാതത്തിലെ സൂര്യരശ്മികളും തൃണങ്ങളുടെ പുറത്തു മിന്നുന്ന മഞ്ഞുനീർത്തുള്ളികളും ഭംഗിയായി കോർത്തിണക്കി ഒരു വസ്ത്രം നെയ്തുകൊടുക്കാമെന്നു്.

വികാരലോലയും സരസയും ആയ ആ യുവതിയുടെ മറുപടികൂടി കേൾക്കുക:—

“ഭവദോഷ്ഠങ്ങൾ തൻ മൃദുലഹാസത്താ-
ലിവൾതൻമേൽ പുലരൊളി വീശി
അവമേലാളിട്ടും കുളിർമ്മ ചേർത്തൊരു
നവവാസസ്സു നെയ്തുതരളേണേ”

“അവിടുത്തെ ചുണ്ടുകളിൽ തെളിയുന്ന പുഞ്ചിരികൊണ്ടു് എന്റെ ദേഹത്തു് പ്രഭാതകാന്തി വിതറിയിട്ടു് അവയുടെ കുളിർമ്മ ചേർത്തു് ഒരു പുതിയവസ്ത്രം നെയ്തുതരുവാൻ കനിവുണ്ടാകണമേ” എന്നാണു് അവളുടെ അപേക്ഷ.

ഇവിടെ കാമുകൻ തന്റെ ലോലമോഹനങ്ങളായ ഭാവനാസൃഷ്ടികളെക്കൊണ്ടു് കാമിനിയെ പ്രീണിപ്പിക്കാൻ ഒരുങ്ങുന്നു. അവളാകട്ടെ, അയാളുടെ ചുംബനാലിംഗനങ്ങൾക്കുവേണ്ടി വികാരപരവശയായി അപേക്ഷിക്കുന്നു. ഭാവനാസമ്പന്നനായ കാമുകന്റെ ഓരോ ചോദ്യത്തിനും ലീലാലാലസയായ കാമിനി പറയുന്ന ഉത്തരം എത്ര രസഗർഭമായിരിക്കുന്നുവെന്നു നോക്കുക. പടിപടിയായി ഉത്തമശൃംഗാരത്തിന്റെ ഉത്തുംഗശൃംഗത്തിൽ എത്തുന്ന ഈ കവിത തികച്ചും വിമർദ്ദഹൃദ്യമായിട്ടുണ്ടു്. മാനസികവിശകലനദൃഷ്ടി അവലംബിച്ചുനോക്കുമ്പോൾ സ്ത്രീപുരുഷഹൃദയങ്ങളുടെ കലാപരവും ലൈംഗികവും ആയ ചില പ്രവണതകളെക്കൂടി ഈ കവിത വെളിപ്പെടുത്തുന്നുണ്ടെന്നു പറയേണ്ടിയിരിക്കുന്നു.

വികാരതരളനായ ഒരു കാമുകന്റെ പ്രണയപരവശതയെ ആവിഷ്കരിക്കുന്ന ഒരു സപ്രചരദ്ഗാനമാണു് ‘ഒളിചിതറുമംബുകണമായിരുന്നെങ്കിൽ ഞാൻ’

കാമുകൻതന്റെ ഓമനയോടു പറയുന്നു:-

“കുളിരുവളർ കുളിയിൽനിൻ
തളിർമൃദുലമാർ പുണ-
ന്നൊളി ചിതറുമംബുകണ-
മായിരുന്നെങ്കിൽ ഞാൻ
കളരജതകിങ്കിണികൾ സമമിടറി-
നടനമൊടു
ഗാനം സനാതനം തൂവിയേനന്നുഞാൻ.
തവചരണ സഞ്ചരണ പൂർണ്ണരണരണകമാം
പരിഭൃതഭൃരേണുവായിരുന്നെങ്കിൽ ഞാൻ
ലളിതമൃദുതാളസമ്മിളിതഗതിയായ് മിന്നി
ഇളകിയേനവിവിധമിന്നാമിനുങ്ങിപോൽ.
നിൻമൃദുലമേനിയുടെ കോമളിമകവരുമൊരു
തനുതരദുകൂലവരമായിരുന്നെങ്കിൽ ഞാൻ
സാന്ദ്രനവചന്ദ്രികാരസവസനമായി നിൻ
സൗന്ദര്യസാരം വെളിവാക്കിയേനെഞാൻ.”

സാരം:—“ഓമനേ, നീ കുളിക്കുമ്പോൾ നിന്റെ മാറത്തുവീഴുന്ന നീർത്തുള്ളിയായിരുന്നുവെങ്കിൽ ഞാൻ വെള്ളിച്ചിലങ്കകളുടെ കിങ്കിണിപോലെ സനാതനഗാനം പൊഴിച്ചു് നൃത്തം ആടുമായിരുന്നു. നീ നടന്നുപോകുമ്പോൾ നിന്റെ കാലിൽ പുരളുന്ന മൺതരിയായിരുന്നുവെങ്കിൽ ഞാൻ മിന്നാമിനുങ്ങിയായി ഉയർന്നു പറക്കുമായിരുന്നു. നിന്റെ സുകുമാരമായ ശരീരത്തെ മറയ്ക്കുന്ന നേരിയ പൂഞ്ചേലയായിരുന്നുവെങ്കിൽ ഞാൻ നിന്റെ സൗന്ദര്യമെല്ലാം വെളിപ്പെടുത്തുമായിരുന്നു.”

ഈ ഗാനത്തിലും ഒരു സൗന്ദര്യാരാധകന്റെ വികാരതീവ്രതയും ഭാവനാവിലാസവും സമഞ്ജസമായി വെളിപ്പെടുന്നുണ്ടു്.

ഒരു കാമുകൻ ഒരു രാത്രിയിൽ വിളക്കിന്റെ തിരി താഴ്ത്തിയിട്ടു്, കിടക്കാനായി മെത്തയുടെ അടുത്തുചെന്നപ്പോൾ, വിളക്കു് അവസാനമായി ഒന്നു പ്രകാശിച്ചിട്ടു് അണ

ഞ്ഞു. പെട്ടെന്നു് അയാളുടെ മനസ്സിൽ ചില ചിന്തകൾ അങ്കുരിച്ചു:—

"നിസ്സാരത്തീക്കമ്പിൻ തുമ്പൊന്നു വീണ്ടുമേ
ഭാസുരമാക്കാമാ ശൂന്യദീപം.
ആ വിഭാതത്തിൽ മറയും താരേന്ദുക്കൾ
രാവിൽ വിൺ വീണ്ടും കൊളുത്തിക്കാട്ടും
വാടിയുതിരുംപോം പൂവുകൾ ഭാവിയിൽ
കോടിപുഷ്പങ്ങൾക്ക വിത്തിട്ടേക്കാം.
തള്ളിയീ നശ്വരാവാസമെന്നാത്മാവും
കൊള്ളാം വീണ്ടും സ്വച്ഛാഗ്ര്യരൂപം.
അൻപെന്ന്യേ നീമാത്രം കൈവിട്ടു പോകയെന്നാ-
ലെൻപൊന്നേ! പിന്നെ ലഭിക്കില്ലല്ലോ!
എന്നിൽക്കനിയേണേ! എന്നിൽക്കനിയേ-ണേ!
എന്നോമൽ പ്രേമസർവ്വസ്വമായ്യേ!"

സാരം:—"വിളക്കു് അണഞ്ഞുപോയാൽ തീപ്പെട്ടിക്കോൽ അതിനെ വീണ്ടും പ്രകാശമാനമാക്കും. പ്രഭാതത്തിൽ അസ്തമിക്കുന്ന ചന്ദ്രനും നക്ഷത്രങ്ങളും രാത്രിയിൽ ഉദിക്കും. ഇന്നു വാടിവീഴുന്ന പൂക്കൾക്കുപകരം നാളെ അനേകം പൂക്കൾ വിരിയും. ഈ ദേഹം ഉപേക്ഷിച്ചിട്ടു പോകുന്ന എന്റെ ആത്മാവു് സ്വതന്ത്രമായി വേറൊരു ശരീരം സ്വീകരിച്ചേക്കാം. എന്നാൽ നീ പിരിഞ്ഞുപോയാൽ തിരിയെ വരികയില്ലല്ലോ. അതിനാൽ, എന്റെ ഓമനേ. എന്നിൽ കനിയണേ."

ജീവിതത്തിന്റെ ക്ഷണഭംഗുരതയും, നായികയുടെ സൗന്ദര്യവും സുഖാനുഭവത്തിന്റെ ആവശ്യകതയും നായകന്റെ വികാരപാരവശ്യവും വെളിപ്പെടുത്തിയിരിക്കുന്ന ഈ കവിത എത്രയും ആലോചനാമൃതമായിട്ടുണ്ടു്.

പ്രേമത്തിന്റെ വിവിധവശങ്ങളെ പ്രകാശിപ്പിക്കുന്ന അനവധി ഭാഗങ്ങൾ പ്രേമസുഷമയിൽ നിന്നു് ഉദ്ധരിക്കാവുന്നതാണു്. ചിന്താമധുരിമയും വികാരതീക്ഷ്ണതയും ശബ്ദസൗകുമാര്യവും ഉണ്ടെന്നുള്ളതാണു് അവയുടെ ഒരു പ്രത്യേകത. ഈ മൂന്നു ഗുണങ്ങളും തികഞ്ഞു കാണുന്ന പ്രേമഗാനങ്ങൾ ഏതു സാഹിത്യത്തിലും അതി ദുർല്ലഭമാണു്.

പ്രേമത്തെ പരിമിതമായ ഒരു പരിധിക്കകത്തല്ല കവി കാണുന്നതു്. പ്രേമം കേവലം ബാഹ്യലീലകളോടുമാത്രം ബന്ധപ്പെട്ടിരിക്കുന്ന ഒരു വികാരം അല്ലെന്നും അതിനു ശാശ്വതവും ആഭ്യന്തരവും ആയ ഒരവസ്ഥയുണ്ടെന്നും കവി സൂചിപ്പിച്ചിട്ടുണ്ടു്. ഈ തത്വം കാവ്യത്തിന്റെ അവസാനഭാഗത്തിൽ സ്പഷ്ടമാക്കിയിരിക്കുന്നു. സ്ത്രീപുരുഷന്മാർ തമ്മിലുള്ള പ്രേമം ദൈവികമായ സ്നേഹത്തിനു വഴി തെളിക്കുന്നതാണെന്നുള്ള തത്വം 'പ്ലേറ്റോ' എന്ന യവനചിന്തകൻ ആവിഷ്കരിച്ചിട്ടുണ്ടു്. ആംഗലേയ കവീന്ദ്രനായ 'ഷെല്ലി'യുടെ പല കവനങ്ങളും ആ തത്വത്തിന്റെ ഭാഷ്യമാണു. കുമാരനാശാന്റെ ഖണ്ഡകാവ്യങ്ങളിലും ആ തത്വം കാണ്മാൻ കഴിയും. പ്രേമസുഷമയിൽ, "ആ പരാശക്തിയെ മറക്കയോ?" എന്ന കാവ്യഖണ്ഡത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"എന്നരുമയോടെഴുമനന്ത പരമപ്രണയ-
മൊന്നിനാലാപരാശക്തിയെ മറക്കയോ!
ഇല്ലില്ലതൊരുനാളുമെൻ പ്രണയകാരണം
തല്ലീനമാമതിന്നുല്ലസനമല്ലയോ?"

അതുപോലെ തന്നെ "സമ്പൂർണ്ണ പ്രേമം" എന്ന കവിതയിൽ

"എന്നിൽനിന്നുജ്ജ്വലിച്ചെങ്ങുംവളർന്നുള്ള
ധന്യാനുരാഗം പടർന്നു വീണ്ടും
നിന്നിൽനിന്നീലോകമാകവേ വ്യാപിച്ചു
പിന്നെ ബ്രഹ്മാണ്ഡം നിറഞ്ഞുപററി
സത്യമായ് സർവ്വാന്തര്യാമിയാമപ്പരാ-
ശക്തിയിലെത്തി ലയിക്കുമല്ലോ."

എന്നു പ്രസ്താവിച്ചിട്ടുള്ളതും സ്മരണീയമത്രേ.

മാനുഷികമായ പ്രേമം, ദൈവികമായ സ്നേഹത്തിന്റെ ഒരു പ്രതിഫലനം മാത്രമാണെന്നു കാണിക്കാൻ കവി പ്രയോഗിച്ചിരിക്കുന്ന ഒരു ഉപമാലങ്കാരം എത്രയും രമണീയമായിട്ടുണ്ടു്:—

'ഭാവികുസുമങ്ങൾതൻരുചിരസ്വരൂപരുചി
പൂവള്ളിയുടെയുള്ളിലുൾനീരിലൊളിച്ചിന്നി
ഒളിയുന്നപോലെയാദിവ്യമാം ശാന്തിയും

# കലിവൈഭവം.

(വടക്കംകൂർ രാജരാജവർമ്മ രാജാ.)

ജനനിക്കുമച്ഛനു മനീതികൊണ്ടുത-
ത്തനയക്കു മാർത്തിയുളവാക്കി നിർഭയം
കനകാഭിഷേകമഥചെയ്തു വേശ്യതൻ-
മനതാർ തെളിപ്പതിനൊരുങ്ങി കാമികൾ. 1

കൊല മോഷണം പരുഷവാക്യമീവിധം
പലദുഷ്പ്രവൃത്തികൾ പെരുത്തുചെയ്കിലും
ഉലകിൽ കുബേരപദമാളുവോരനാ-
കുലരായിമേവി നൃപഭീതിയെന്നിയെ. 2

അനയം നയം കളവു നേരിതൊന്നുമേ
ജനമോർത്തിടുന്നതിനു ബോധമെന്നിയേ
ധനമൊന്നുതന്നെ പരദൈവമെന്നഹോ
നിനവാണ്ടു നീതി വഴിമാച്ചുമേല്ക്കുമേൽ. 3

വിനയാദി സദ്ഗുണവിഹീനനെങ്കിലും
ധനവാനുമുഖ്യത ലഭിച്ചു ലോകരിൽ
ജനമാകെ വേദമൊഴിപോലെതദ്വച-
സ്സനംഘാൎഥമായ് കരുതിവന്നുസാദരം. 4

ക്ഷിതിയിങ്കലെങ്ങുമൊരുപോൽശിശുക്കൾ തൻ-
മൃതി രോഗപംക്തി പശുഹിംസ ചൌൎയ്യവും
അതിവൃഷ്ടി ദോഷവുമവഗ്രഹൌഘവും
ഹതിചേർത്തു, സസ്യപരിപുഷ്ടി നഷ്ടമായ്. 5

ഗുരുമുൻപു ശിഷ്യരൊടതീവ ഹൃദ്യമായ്
പെരുമാറിവന്നനില മാറ്റുമിക്കുറും
അരുതെന്നു ചൊല്ലുവതുതന്നെ ചെയ്യുവാൻ
വിരുതാവഹിച്ചിതു യുവാക്കൾ ബാലരും. 6

ശ്രുതിയെ വെറുത്തു ധരണീസുരേന്ദ്രർ താൻ
ക്ഷിതിയിൽക്കുറഞ്ഞു മഖരാജിതൻഫലം
ക്ഷതിതട്ടിവൃഷ്ടിയിലതീവ സസ്യസ-
ന്തതിയപ്പൊളൂഴിയിൽ മുളച്ചിടാതെയായ്. 7

മകനില്ല താതനൊടു ഭക്തി, അച്ഛനും
പുകമക്കളോടു ജനനിക്കുമങ്ങനെ;
അകളങ്കമിഷ്ടമൊടുവാണിടേണ്ടവ-
ർക്കതാർ പരസ്പരവിരോധരൂക്ഷമായ്. 8

ഗുരുവൃദ്ധഹൃദ്യമൊഴി പുല്ലുപോലെയോ-
ർത്തരുതാത്തതിൽ സ്പൃഹവഹിച്ചു നിർഭരം
പെരുതാകുമജ്ഞതകലർന്നഹങ്കരി-
പ്പൊരുശീലമാണ്ടഥ യുവാക്കൾ കെട്ടുപോ-
യ്. 9

കുറവായ് ദ്വിജർക്കു നിഗമത്തിലാദരം
മറവായി വന്നു മഹനീയധർമ്മവും

---

പ്രണയവും ഹർഷവും നമ്മിലനുലീനമായ്
പ്രവഹിപ്പു ബാഹ്യസ്സുരണലീലോൽക്കമായ്
ഭുവനങ്ങളൊക്കെയാനന്ദത്തിലാഴ്ത്തുവാൻ."

ഒരു വല്ലിയിൽ ഉണ്ടാകാൻ പോകുന്ന പൂക്കളുടെ സൌന്ദൎയ്യത്തിന്റെ സാരം അതിന്റെ ഉൾനീരിൽ അലിഞ്ഞു ചേർന്നിരിക്കുന്നു. നമുക്കു ദൃശ്യമാകുന്നതു ബാഹ്യങ്ങളായ പുഷ്പങ്ങളാണെങ്കിലും അവയ്ക്കു ഹേതുവായിട്ടുള്ളതു ലതയുടെ ഉൾനീരാണ്. പൂക്കൾ ഉണ്ടായാൽ കൊഴിഞ്ഞുപോകുന്നു. എന്നാൽ ഉൾനീർ നശിക്കുന്നില്ല. അതുപോലെയാണ് പ്രേമത്തിന്റെ അവസ്ഥയും. പ്രേമലീലകൾ ക്ഷണികങ്ങളാണെങ്കിലും അവയ്ക്ക് ആധാരമായിട്ടുള്ളതു് അന്തരമായ ദൈവികസ്നേഹമാണ്. അതു് ഉള്ളിൽ സ്ഥിതിചെയ്യുന്നതിനാൽ പുറമേ കാണുന്നില്ല. മാനുഷികമായ പ്രേമം നശിച്ചുപോയേക്കാം. എന്നാൽ അതിനു ഹേതുവായ ദൈവികസ്നേഹം അനശ്വരമായിത്തന്നെ സ്ഥിതിചെയ്യുന്നു.

അനന്യ സാമാന്യമായ ഭാവനാവിലാസമാണ് പ്രേമസുഷമയിൽ കാണുന്നതു്. അതു് സ്വച്ഛന്ദമായ സൌന്ദൎയ്യബോധത്താൽ പ്രദീപ്തമായിരിക്കുന്നു. ഇവയ്ക്കു രണ്ടിനും സഹചാരിയായി വികാരതരളതയും അനുഭവപ്പെടുന്നുണ്ട്. ഇവയെ എല്ലാം സമഞ്ജസമായി സമ്മേളിപ്പിച്ചിരിക്കുന്നതു് ആശയത്തെ സാക്ഷാൽകരിക്കുന്ന 'മധുരകോമളകാന്തപദാവലിയാണ്.'

മുറയെന്നതേതിനുമകന്നു നീതിയാം
ചിറപൊട്ടിവീണു കലിതൻകരുത്തിനാൽ.

പിടിനെല്ലുപോലുമരുളാതെയുഗ്രമാം
വടികൊണ്ടുയാചകനെയാഞ്ഞടിക്കുവോർ
മടിവിട്ടുതങ്ങൾതനിയേ ഭുജിക്കുവോർ
കുടിയാളുവോർ ഗൃഹികൾ ലുബ്ധർമേചി
നാർ. 11

സതിതന്റെമട്ടുവരനോടുകാട്ടിടും
പതിമാറിയാൽ വിടരുമായ്‌രസിച്ചിടും
ചതിയോടിവണ്ണമനയംപെരുത്തുചെയ്
വതിനംഗനയ്ക്കു മടിതേഞ്ഞുമാഞ്ഞുപോയ്.

മഴവേണ്ടപോലെ യുളവാകകൊണ്ടുമുൻ-
പഴകാത്ത സസ്യതതിവാച്ചഭൂതലം
പിഴചൂണ്ടുണങ്ങി,യതിലിന്നുവൃഷ്ടിയ-
ഞ്ഞുഴലുന്നകർഷകർ പൊഴിക്കുമശ്രുവായ്. 13

ദയദേവഭക്തിമുതലാം ഗുണവ്രജം
ക്ഷയമാണ്ടു മൂർഖതമുഴുത്തിതാരിലും
നയനിഷ്ഠയാകവെവെടിഞ്ഞ നാസ്തിക-
ക്കിയലുന്ന വൃത്തിയെവരിച്ചുസത്തരും 14

കലഹങ്ങൾ, കള്ളു,കനകാളി, കാമിനീ
കുലമിക്കകാരക ചതുഷ്ടയത്തിനാൽ
ഉലകിൽ സ്വമുന്നതതരം ജയങ്ങളും
ബലശാലിനാട്ടി കലിസുസ്വതന്ത്രനായ്. 15

ഇളയിൽതഴച്ചു കലിബീജകവ്രജം
മുളപൊങ്ങിയില്ലു,തിനിടയ്ക്കുതാൻജവം
കളവക്രമങ്ങൾ പശുഹിംസതൊട്ടതിൻ
വിളവേറിയൊന്നിനൊരുനൂറുമേനിയായ്.

ഉടലിന്നുവേണ്ട പരിപുഷ്ടിയുംതഥാ
സ്ഫുടമായകാന്തിയു മിയന്നിടാതെതാൻ
ചടവേറിയസ്ഥികൾതെളിഞ്ഞു കൺകുഴി-
ഞ്ഞിടവിട്ടിടാതെ യഴലേന്തി മാനുഷർ. 17

നരവന്നു രോഗനിരകൾക്കു പാത്രമായ്
വിരസത്വമാണ്ടു കുറവായിതോർമ്മയും
വിരളീഭവിച്ചുമിഴികൾക്കുകാഴ്ച നിർ-
ഭരമീസ്ഥിതിക്കുവശമായ് യുവവ്രജം. 18

കടകാദിഭൂഷയിരവായിവാങ്ങി, മേ-
ലുടമസ്ഥനായതുകൊടുത്തിടാതെതാൻ
ഉടനക്രമത്തൊടതുവിറ്റുതിന്നിതുൽ-
ക്കടവിത്തവാഞ്ഛരതടവും ഖലാശയർ 19

നടിമാർ സ്വവക്രതരവിഭ്രമങ്ങൾതൻ
പടിമാവുകൊണ്ടു ദികരാളിടുംധനം
അടിയേഹരിച്ചഥ കൃതാർത്ഥചന്ദ്രരായ്
വെടിയുന്നു പിന്നെയവരെസ്മരിച്ചിടാ 20

കുചമേന്മ വിദ്യസഭയിങ്കലഗ്ര്യമാം
നിലനേരു കാര്യവിവരംജനാദരം
കലയിൽപടുത്വമിവകൾക്കുസർവ്വവും
ബലമായ്പ്രമാണമെവനും പ്രഭുത്വവും. 21

പടരുന്നരോഗനിരതൻകരുത്തിനാ-
ലുടലിന്റെമേന്മയെവനുംകുറഞ്ഞുപോയ്
അടവോടകാലമൃതിതന്നധീനമാ-
യുടവായിവന്നു മനുജർക്കുജീവിതം. 22

ദ്വിജർ മദ്യമാംസരതരായ് നിരന്തരം
ഭുജഭൃക്കൾ ദുർവിധവിനോദസക്തരായ്
പ്രജകൾക്കു രാജഭയമറ്റു മത്സ്യക-
പ്രജനീതി നാട്ടിലുളവായ്പരന്നതേ. 23

കടുവായവേനലുപരന്നു, വെന്തുനീ-
റിട്ടുമൂഴിയിങ്കലുളവാം തൃണങ്ങളും
ഒടുവിൽകടുക്കമതിവൃഷ്ടി, യെങ്ങുമൂ-
ക്കൊട്ടുഭൂമിതോയമയമായ് ഭവിച്ചിടും 24

ഇരപുല്ലുമൊട്ടുകിടയാതെയായ്തദാ
നരർക്കൂട്ടമോട്ടു മൃതരായ് ഭവിച്ചിടും;
ധരയിൽജനത്തിനിഹവേണ്ടതൊക്കയും
വിരളത്വമേല്ക്കു മുളവാംവിനാശവും 25

പരമാത്മശുദ്ധിയെ വഹിച്ചുമുൻപുനൽ-
പരമാത്മതത്വമതറിഞ്ഞുവാണവർ
വിരവോടുതൽസ്ഥിതിയിടിഞ്ഞവിദ്യയാൽ
കരൾകെട്ടുനീതി തുടരാനൊരുക്കമായ് 26

(തുടരും)

ചെറുകഥ.

# പരിവര്‍ത്തനം.

(വള്ളംകുളം, പി. ജി. പിള്ള.)

ശാരദാലയം ഹോസ്റ്റല്‍,
തിരുവനന്തപുരം.
15—11—122.

പ്രിയപ്പെട്ട അച്ഛാ,

അവിടെനിന്നും അയച്ച എഴുത്തു് ഇന്നു് ഇവിടെ കിട്ടി, എനിക്കു് ഇവിടെ പറയത്തക്ക സുഖം ഒന്നുമില്ല. വീട്ടില്‍നിന്നും പിരിഞ്ഞുതാമസിക്കുന്നതില്‍ എനിക്കു വലിയ വിഷമം ഉണ്ടു്. ഹോസ്റ്റലിലെ ഭക്ഷണരീതിയും എനിക്കത്ര തൃപ്തികരമായി തോന്നുന്നില്ല. രാവിലെയും ഉച്ചയ്ക്കുമെല്ലാം കൃത്യസമയത്തിനു മാത്രം ഭക്ഷണം നല്‍കുന്നതു കഴിച്ചുകൊണ്ടു് ഒരു 'യന്ത്രം'പോലെ ജീവിക്കുക വളരെ ദുസ്സഹമായിരിക്കുന്നു. എങ്കിലും പഠിക്കുന്നതിനുള്ള അത്യാര്‍ത്തികൊണ്ടു് ഈവക കുറവുകള്‍ ഞാന്‍ വകവയ്ക്കുന്നില്ല. ഞാന്‍ എല്ലാദിവസവും കോളജില്‍ പോകുകയും ശരിയായി പഠിക്കുകയും ചെയ്യുന്നുണ്ടു്. അച്ഛനും അമ്മയ്ക്കും അമ്മിണിക്കുഞ്ഞിനും എല്ലാം സുഖമാണെന്നുതന്നെ വിശ്വസിക്കുന്നു.

സ്വന്തം മകന്‍, അഭീന്ദ്രന്‍.

തിരുവല്ലാ,
25—11—122.

പ്രിയപ്പെട്ട കുട്ടാ,

നിന്റെ എഴുത്തു് യഥാസമയം ഇവിടെ കിട്ടി. നിനക്കു് ഹോസ്റ്റലിലെ ഭക്ഷണം അത്ര പിടിക്കുന്നില്ലെന്നു അറിയുന്നതില്‍ ഞങ്ങള്‍ക്കു വലിയ ദുഃഖമുണ്ടു്. നമ്മുടെ വീട്ടില്‍; നിനക്കു് ഇഷ്ടംപോലെ കയറിയിറങ്ങി തിന്നു ജീവിച്ചതുകൊണ്ടു് ആദ്യകാലത്തു് പട്ടണത്തിലെ ഭക്ഷണരീതി നിനക്കു് അല്പം വിഷമം തോന്നിക്കും. അതു കാലക്രമത്തില്‍ മാറിക്കൊള്ളും.

കുഞ്ഞേ, നിനക്കു് കുറെ ഏത്തയ്ക്കാ ഉപ്പേരിയും, അരിയുണ്ടയും, നല്ല എണ്ണയും എല്ലാം ഇന്നുതന്നെ നമ്മുടെ ശങ്കരന്‍വശം കൊടുത്തയച്ചിട്ടുണ്ടു്. ശരിയായി പഠിച്ചു നല്ലവനായി കാണുവാന്‍ ഞങ്ങളെല്ലാം ഈശ്വരനോടു പ്രാര്‍ത്ഥിക്കുന്നു. ആഴ്ചയില്‍ ഒരു എഴുത്തുവീതം അയയ്ക്കുവാന്‍ നീ ഒരിക്കലും മറന്നുപോകരുതു്.

എന്നു്, സ്വന്തം അച്ഛന്‍,
റി. എസ്സ്. കരുണാകരന്‍നായര്‍, (ഒപ്പു്)

ശാരദാലയം ഹോസ്റ്റല്‍,
തിരുവനന്തപുരം.
10—12—122.

പ്രിയപ്പെട്ട അച്ഛാ,

അവിടെനിന്നും അയച്ച പണം കൊടുത്തു പുസ്തകങ്ങള്‍ വാങ്ങി. ഇപ്പോള്‍ പണം കൈവശമില്ലാത്തതിനാല്‍ വിഷമിക്കുന്നു. കൂടാതെ എനിക്കു് രണ്ടുജോഡി ഖദര്‍ പൈജാമയും ജൂബയും വാങ്ങണം. അതിനു് 50 രൂപാ ഈ മാസത്തില്‍ കൂടുതല്‍ അയയ്ക്കണം. അക്കാര്യം മറന്നു പോകരുതെന്നു് പ്രത്യേകം ഓര്‍മ്മിപ്പിച്ചുകൊള്ളുന്നു. ഇപ്പോള്‍ എനിക്കു് ഇവിടുത്തെ ഭക്ഷണരീതികള്‍ എല്ലാം പിടിച്ചു തുടങ്ങി. മററു വിശേഷങ്ങള്‍ ഒന്നുംതന്നെയില്ല.

എന്നു് മകന്‍, അഭീന്ദ്രന്‍.

തിരുവല്ലാ,
17—12—122

പ്രിയപ്പെട്ട കുട്ടാ,

കത്തുകിട്ടി. പണം ഇത്രയധികമായി ചെലവാക്കരുതു്. കോളജില്‍ പ്രവേശിച്ചു കഴിഞ്ഞതുമുതല്‍ നീ വലിയ ധാരാളിയായിരിക്കുകയാണു്. എങ്കിലും നിന്റെ ഇഷ്ടംപോലെ 50 രൂപാകൂടി ഇന്നു് അയച്ചിട്ടുണ്ടു്.

കുഞ്ഞേ, കുട്ടികൾ കോൺഗ്രസ്സിലുംമററും ചേൎന്ന് ബഹളം കൂട്ടുന്നതായുംമററും ഇവിടെ ഒരു കേൾവിയുണ്ടു്. നീ അതിലൊന്നും ചേരാതെ നിൻെറ പാഠങ്ങൾ പഠിക്കുന്നതിൽ ശ്രദ്ധിച്ചുകൊള്ളണം. പ്രായപൂൎത്തി വന്ന നിന്നോടു കൂടുതൽ ഉപദേശങ്ങൾ ആവശ്യമില്ലെന്നു കരുതുന്നു.

എന്നു് അച്ഛൻ,
കരുണാകരൻനായർ.

ശാരദാലയം, തിരുവനന്തപുരം,
1—1—123

പ്രിയപ്പെട്ട അച്ഛാ,

അയച്ചകത്തും പണവും യഥാകാലം ലഭിച്ചു. ഈ മാസത്തിൽ കോളേജ് അസോസ്യേഷൻെറ തെരഞ്ഞെടുപ്പും മററുമാണു്. ഞാൻ ഒരു സ്ഥാനാൎത്ഥിയാണു്. ഇതു സംബന്ധിച്ചു് 200 രൂപയെങ്കിലും എനിക്കു ചെലവുവരും. ഉടനെ ഈ തുക അയയ്ക്കണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

എന്നു് മകൻ,
അഭീന്ദ്രൻ.

തിരുവല്ലാ,
15—1—123

പ്രിയപ്പെട്ട കുട്ടാ,

എല്ലാ എഴുത്തിലും കൂടുതൽ കൂടുതൽ പണം നീ ആവശ്യപ്പെടുന്നുണ്ടു്. ഇതു് എങ്ങനെയാണു് നിവ്വഹിക്കേണ്ടതെന്നു് നിനക്കു ചിന്തയില്ല. പണക്കാൎയ്യമല്ലാതെ മറെറാന്നും നിൻെറ എഴുത്തിലില്ലല്ലോ. ഈ ആണ്ടിൽ നമുക്കുലഭിക്കേണ്ട പാട്ടസംഖ്യമുഴുവൻ വാങ്ങിക്കഴിഞ്ഞു. എങ്കിലും നിൻെറ എഴുത്തനുസരിച്ചു കുറെ പണം കടംവാങ്ങി അയച്ചിട്ടുണ്ടു്. പ്രിയപ്പെട്ട കുട്ടാ, നീ ഇങ്ങനെ പണം ധൂൎത്തടിക്കരുതു്. അതുപോലെ തന്നെ നീ കോൺഗ്രസ്സ് ബഹളത്തിലുംമററും ചേൎന്നു നടക്കുകയാണെന്നും ഞാൻ അറിഞ്ഞു. അതിനൊന്നും പോകാതെ പഠിക്കുകയാണു വേണ്ടതെന്നും വീണ്ടും ഓൎമ്മപ്പെടുത്തിക്കൊള്ളട്ടെ. രാത്രി അധികം സമയം ഉറക്കം ഇളച്ചിരുന്നു പഠിച്ചു് ശരീരം ക്ഷീണിക്കാതെ സൂക്ഷിച്ചു കൊള്ളണമെന്നു് നിൻെറ അമ്മ പ്രത്യേകമായി നിന്നെ അറിയിക്കണമെന്നു് പറഞ്ഞിട്ടുണ്ടു്. മറുപടി അയയ്ക്കാനും താമസിക്കരുതു്.

സ്വന്തം അച്ഛൻ,
കരുണാകരൻനായർ.

ശാരദാലയം ഹോസ്റ്റൽ,
തിരുവനന്തപുരം.
2—2—123

അച്ഛൻ അറിയുന്നതിനു്,

ഞാൻ എഴുതിയിരുന്ന "തുക" മുഴുവൻ അയച്ചില്ലല്ലോ. വെറും നൂറു രൂപകൊണ്ടു് എന്തു ചെയ്യാനാണു്? പട്ടണത്തിലെ ജീവിതത്തെപ്പററി അച്ഛനു തീരെ അറിവില്ല. ഒരു ദിവസം എത്ര രൂപയുണ്ടെങ്കിലാണു് കഴിഞ്ഞു കൂടുന്നതു്. ഞാനും ലീലയും തമ്മിൽ സ്നേഹമാണെന്നും മററും അച്ഛനോടു് ആരാണു് പറഞ്ഞു കേൾപ്പിച്ചിരിക്കുന്നതു്? അതു്-വെറും കള്ളമാണു്. ഞാൻ അങ്ങനെ ഒരു പ്രണയബന്ധത്തിൽ അകപ്പെട്ടിരിക്കുകയാണെന്നു് നമ്മുടെ ചില ശത്രുക്കൾ പ്രചരണം നടത്തുന്നുണ്ടു്. അതെല്ലാം വെറും കെട്ടുകഥകളായി കരുതിയാൽ മതിയാകും. ഞാൻ ശരിയായിത്തന്നെ എൻെറ പാഠങ്ങൾ പഠിച്ചുകൊണ്ടിരിക്കുന്നു. ബാക്കി രൂപാ അടുത്ത അഞ്ചലിൽതന്നെ അയയ്ക്കുമെന്നു വിശ്വസിക്കുന്നു.

സ്വന്തം, അഭീന്ദ്രൻ.

തിരുവല്ലാ,
20—2—123

പ്രിയപ്പെട്ട കുഞ്ഞേ,

നിന്നെപ്പററി ഇവിടെ ലഭിച്ചുകൊണ്ടിരിക്കുന്ന അറിവു് വളരെ വേദനാജനകമായിരിക്കുന്നു. ലീലയുമായി നീ പ്രണയബന്ധത്തിൽ ഏപ്പെട്ടിരിക്കുകയാണെന്നും പല ദിവസങ്ങളിലും അസമയത്തുപോലും നിന്നെ അവളുടെ മുറിയിൽ വച്ചു് പലരും കണ്ടിട്ടുള്ളതായും, നമ്മുടെ ശങ്കരൻനായർ ഇവിടെ പറയുകയുണ്ടായി. ശങ്കരൻനായർ ഒരിക്കലും കള്ളം പറയുകയില്ലെന്നു എനിക്കു വിശ്വാസ

മുണ്ട്. നീ കുറച്ചു് അധികം പണം ചെലവാക്കുന്നെങ്കിൽ അതു ഞങ്ങൾ സഹിക്കാം. അതിനുവേണ്ടി ഞങ്ങൾ ആവശ്യമെങ്കിൽ പട്ടിണികിടക്കാം. പക്ഷെ കുഞ്ഞേ, നിന്റെ സ്വഭാവം നല്ലതല്ലെന്നു കേൾക്കുന്നതു് ഞങ്ങൾക്കു തീരെ സഹിക്കുവാൻ കഴിയുന്നില്ല. നിന്റെ സ്വഭാവം നല്ലവഴിക്കു തിരിയുവാൻ ഞങ്ങൾ ഈശ്വരനോടു പ്രാർത്ഥിക്കുന്നു.

എന്നു്
കരുണാകരൻനായർ.

തിരുവനന്തപുരം,
18-3-123

പ്രിയപ്പെട്ട അച്ഛാ,

കത്തുകിട്ടി. സന്തോഷം, എന്റെമേൽ ഉണ്ടായിരുന്ന ആരോപണങ്ങൾ എല്ലാം ഞാൻ നിഷേധിക്കുന്നു. അവയെല്ലാം വെറും സ്ഥാപിതതാല്പര്യക്കാരുടെ കുപ്രചരണങ്ങളാണ്. എന്നെ വിദ്യാർത്ഥികോൺഗ്രസ്സിന്റെ സെക്രട്ടറിയായി തെരഞ്ഞെടുത്തിരിക്കുകയാണ്. വിദ്യാർത്ഥികളുടെ അവകാശങ്ങൾ പിടിച്ചുപറവുവാൻ ഞങ്ങൾ സമീപകാലത്തുതന്നെ ഒരു സമരത്തിലേർപ്പെടുവാൻ തീരുമാനിച്ചിരിക്കുകയാണ്. എനിക്കു് നൂറുരൂപാകൂടി അത്യാവശ്യമായി അയച്ചുതരണം. അക്കാര്യത്തിൽ ഉപേക്ഷ വിചാരിക്കുകയില്ലെന്നു വിശ്വസിക്കുന്നു.

എന്നു് അഭീന്ദ്രൻ.

തിരുവല്ലാ,
10-4-123

പ്രിയപ്പെട്ട കുട്ടാ,

നിന്റെ എഴുത്തുകിട്ടി. ആ എഴുത്തു് ഞങ്ങൾക്കു് വലിയ അത്ഭുതമാണ് ജനിപ്പിച്ചതു്. അതിൽ "സ്ഥാപിത താല്പര്യമെന്നും" "സമരമെന്നും" "അധികാരങ്ങൾ പിടിച്ചുപറവുമെന്നും" മററും എഴുതിയിരിക്കുന്നതു കണ്ടപ്പോൾതന്നെ നിന്റെ ഇപ്പോഴത്തെ കൂട്ടുകെട്ടും, ജീവിതമണ്ഡലവും എവിടെയാണെന്നു് എനിക്കു ഊഹിക്കുവാൻ കഴിയുന്നു. കോളേജിൽ പ്രവേശിച്ചു് ഒരുമാസം കഴിയുന്നതിനു മുമ്പുതന്നെ നിനക്കു് പൈജാമായും പുഷ്കോട്ടും ആവശ്യമായിവന്നു. തിരുവനന്തപുരത്തു് അതില്ലെങ്കിൽ ജീവിക്കുവാൻ തരമില്ലെന്നു നീ എഴുതിഅയച്ചു. പിന്നെ ഒരു കറുത്ത കണ്ണട വാങ്ങിയില്ലെങ്കിൽ അതൊരു കുറവാണെന്നു് നീ എഴുതിയിരുന്നു. അങ്ങനെ പടിപടിയായി എന്തെല്ലാം മാററങ്ങളാണു് നിന്നിൽ വന്നിട്ടുള്ളതു്? പഠിക്കാനായിട്ടാണു് പണം ചെലവഴിച്ചു് നിന്നെ തിരുവനന്തപുരത്തു് താമസിപ്പിച്ചിരിക്കുന്നതു്. നീ വിദ്യാർത്ഥിയൂണിയനിലെ ഒരു പ്രമുഖ പ്രവർത്തകനാണെന്നു് എനിക്കു് അറിവായിട്ടുണ്ടു്. നിന്റെമുറി പോലീസ്സ് പരിശോധിക്കയും നിരോധിക്കപ്പെട്ട ഏതാനും പുസ്തകങ്ങൾ കണ്ടെടുക്കുകയും ചെയ്തതായി ഞാനറിഞ്ഞു. ഞാൻ ഇവിടെനിന്നും അയയ്ക്കുന്ന പണം മുഴുവൻ നീ യാതൊരാലോചനയുംകൂടാതെ ധൂർത്തടിക്കുന്നു. ഇതിന്റെയെല്ലാം അർത്ഥമെന്താണ്? ഈ പോക്കു് എവിടെ ചെന്നുനില്ക്കും? ഈവിധം തുടർന്നാൽ പഠിത്തം തുടരാൻ ഞാൻ അനുവദിക്കുകയില്ലെന്നും അറിയിച്ചുകൊള്ളട്ടെ.

എന്നു്
കരുണാകരൻ നായർ.

തിരുവനന്തപുരം,
17-5-123.

പ്രിയപ്പെട്ട അച്ഛാ,

കത്തുകിട്ടി. അച്ഛനെ ആരോതെററിധരിപ്പിച്ചിരിക്കുകയാണ്. പക്ഷെ ഒരുകാര്യം സമ്മതിക്കാതെ തരമില്ല. വിദ്യാർത്ഥിസമരത്തിൽ എനിക്കും പങ്കുണ്ടു്. അടുത്തുനടക്കുവാൻപോകുന്ന ഡിറെറൻഷൻ സമരത്തിൽ നിന്നു് ഒഴിഞ്ഞുമാറുവാൻ എനിക്കു തരമില്ല. എന്റെമുറി പൊലീസ്സ് പരിശോധന നടത്തിയെന്നു പറഞ്ഞതു് കളവാണ്. നിരോധിക്കപ്പെട്ടിരുന്ന പുസ്തകങ്ങൾ എന്റെ പക്കൽനിന്നും പിടിച്ചെടുത്തു. എന്നു സൂചിപ്പിച്ചിരുന്നതും പിശകാണ്.

യാതൊരു പരീക്ഷയുംകൂടാതെ, മാർക്കുകൾ പരിഗണിക്കാതെ വിദ്യാർത്ഥികൾക്കു ക്ലാസ്സു കയററം നൽകേണ്ടതാണെന്നുള്ള ഒരു വാദത്തിന്മേലാണു വിദ്യാർത്ഥികൾ പ്രവേശിക്കുവാൻ

പോകുകയാണ്. എനിക്ക് ഈ സമരത്തിൽ നിന്നും ഒഴിഞ്ഞുമാറി നില്ക്കുവാൻ തരമില്ലതന്നെ. ഒന്നുകിൽ മരണം, അല്ലെങ്കിൽ വിജയം. അതാണ് ഞങ്ങളുടെ മുദ്രാവാക്യം. പോലീസ്സിൻെറ ലാത്തിയോ, തോക്കോ ഞങ്ങളെ ഇതിൽ നിന്നും പിൻതിരിപ്പിക്കുവാൻ പോകുന്നില്ല. അച്ഛനും അമ്മയും ഈ കാര്യത്തിൽ ദുഃഖിക്കണമെന്നില്ല. ഇതെല്ലാം എൻെറ കടമകളാണ്. അവ ഞാൻ ചെയ്യാതിരിക്കുകയില്ല.

എന്ന് അരവിന്ദൻ.

തിരുവല്ലാ,
22—5—123.

പ്രിയപ്പെട്ട കുട്ടാ,

നിൻെറ എഴുത്തു വായിച്ചു കേട്ടപ്പോൾ അമ്മ ബോധരഹിതയായി നിലംപതിക്കുകയാണ് ഉണ്ടായതു്. ഈ കത്തു് എഴുതുമ്പോഴും നിൻെറ അമ്മയ്ക്കു് നല്ലസുഖം ലഭിച്ചു കഴിഞ്ഞിട്ടില്ല. നിന്നെക്കൊണ്ടു് ഇത്ര അധികം കണ്ണുനീരു കുടിക്കേണ്ടിവരുമെന്നു് ഞങ്ങൾക്കു് അശ്ശേഷം വിചാരമില്ലായിരുന്നു. എത്ര എത്ര പ്രതീക്ഷകളോടുകൂടിയാണ് നിന്നെ ഞങ്ങൾ കോളജിലേയ്ക്കു അയച്ചതു്. ഒരു വർഷത്തിനകം നിനക്കു സംഭവിച്ച മാററങ്ങൾ അത്ഭുതകരങ്ങളായിരിക്കുന്നു.

എനിക്ക് ഇന്നു ലഭിച്ച അറിവു് നിൻെറ പേരിൽ അറസ്ററുവാറണ്ടു് ഉണ്ടെന്നും, നിന്നെ ഉടനെ അറസ്ററുചെയ്തു ലാക്കപ്പിലാക്കുമെന്നും കോളജിൽനിന്നും ബഹിഷ്ക്കരിക്കുമെന്നുമാണ്. നിനക്ക് "നല്ലതു്" തോന്നിക്കുവാൻ ജഗദീശ്വരനോടു പ്രാർത്ഥിക്കുകയല്ലാതെ എന്താണ് എനിക്കു ചെയ്യുവാൻ കഴിയുന്നതു്.

എന്നു്,
സ്വന്തം അച്ഛൻ,
കരുണാകരൻ നായർ.

തിരുവനന്തപുരം,
25—5—125.

അച്ഛൻ അറിയുന്നതിനു്,

എൻെറ പെട്ടിയും പുസ്തകങ്ങളും മററു സാമാനങ്ങളും ഇന്നത്തെ രെയിലിൽ അച്ഛൻെറ പേർക്കു് അയച്ചിട്ടുണ്ടു്. ഞാൻ ഒരു ദീർഘയാത്രയ്ക്കു് തീരുമാനിച്ചിരിക്കുന്നു. എന്നെ അന്വേഷിക്കാതിരിക്കുന്നതാണ് എന്നോടു ചെയ്യാനുള്ള ഏററവും വലിയ ഉപകാരം.

എന്നു്,
സ്വന്തം മകൻ,
അരവിന്ദൻ.

—*—

# * അദ്ധ്യാപകന്മാരും പൊതുജനങ്ങളും.

(പന്തളം, രാഘവപ്പണിക്കർ)

സാധാരണയായി പൊതുജനങ്ങളുടെ ഇടയിൽ അദ്ധ്യാപകന്മാരെപ്പററി വലിയ മതിപ്പില്ല; എന്നാൽ അവരെപ്പററി അവജ്ഞയാണുള്ളതു് എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഉൽകൃഷ്ടമായ ബിരുദങ്ങൾ സമ്പാദിച്ചു് സക്കാരിൽനിന്നു പ്രതിമാസം നല്ല ശമ്പളം പററിക്കൊണ്ടിരിക്കുന്ന ഒരു അദ്ധ്യാപകനെപ്പോലും 'സക്കാർഉദ്യോഗസ്ഥ'നായി സാമാന്യജനങ്ങൾ കരുതാറില്ല. അദ്ധ്യാപനകലയുടെ ദൂഷ്യമല്ല ഇതിനുകാരണം. പിന്നെ, പൊതുജനങ്ങളുടെ ഇടയിൽ ഈ അവജ്ഞ കടന്നുകൂടാൻ കാരണമെന്തു്? ഈ പ്രശ്നത്തിനുള്ള ചില സമാധാനങ്ങളാണു് അടിയിൽ വിവരിക്കുന്നതു്.

“സാമാന്യക്കാരായ ഇടത്തരം ആളുകളാണു് അദ്ധ്യാപകന്മാരെ അവഗണിക്കുന്നതു്. അതിനു കാരണം അദ്ധ്യാപകന്മാർ ഭൂരിപക്ഷവും ഇടത്തരം ജനങ്ങളിൽ പെട്ടവരായതുകൊണ്ടാണു്” എന്നു് ഒരിക്കൽ 'The Indian Educator' എന്ന മാസികയിൽ ഒരു ലേഖകൻ എഴുതിയിരുന്നതായി കാണുകയുണ്ടായി. “നിനക്കു് ഒന്നും ചെയ്യാൻ കഴിയുകയില്ലെങ്കിൽ ഒരു അദ്ധ്യാപകനായി (ജീവിക്കുക” If you cannot do anything, become a teacher) ഇതാണു് സാധാരണക്കാരുടെ മതം. അദ്ധ്യാപകൻ പ്രവത്തിക്കാൻ അപ്രാപ്തനാണെന്നും മററുള്ളവർ ഏതെങ്കിലും ജോലികളിൽ വ്യാപൃതരായിക്കഴിയുമ്പോൾ അയാൾ അലസനായി സംസാരിച്ചു കഴിച്ചുകൂട്ടുകയാണെന്നും അയാളെക്കൊണ്ടു അതിനുമാത്രമേ കൊള്ളാവൂ എന്നും ജനസാമാന്യത്തിന്റെ ഇടയിൽ ഒരു ധാരണയുള്ളതുപോലെ തോന്നിപ്പോകുന്നു. മുൻപറഞ്ഞ അവജ്ഞയ്ക്കുള്ള കാരണങ്ങളിൽ ഒന്നു് ഇതാണു്. “കഴിവുള്ളവൻ പ്രവത്തിക്കുന്നു. അല്ലാത്തവൻ പഠിപ്പിക്കുന്നു.”(He who can, does; he who cannot teaches.) എന്നു് ബർനാഡ്ഷാ പറഞ്ഞിട്ടുള്ളതു് ഇതിനെ ആസ്പദമാക്കിയാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

അദ്ധ്യാപകൻ പിഞ്ചുകിടാങ്ങളുടെ മുൻപിൽ ഒരു “ഗള്ളിവർ” ആയി ഭാവിക്കുന്നതുപോലെ പൊതുജനങ്ങളോടും വത്തിക്കുന്നതായാൽ അയാൾ ആക്ഷേപാർഹനായിത്തീരുമെന്നുള്ളതു് തക്കമററ ഒരു സംഗതി തന്നെയാണു്. അല്പന്മാരായ ചില അദ്ധ്യാപകന്മാർ ഈ “വയ്യാവേലിക്കു” വിധേയരായിത്തീരുന്നതും സഹജമത്രേ.

അദ്ധ്യാപകവൃത്തി സാരമില്ലാത്ത ഒരു തൊഴിലാണെന്നാണു് മിക്ക ആളുകളുടെയും ധാരണ. അതു് എത്രമാത്രം കൃത്യബോധത്തോടുകൂടി നടത്തേണ്ട ഒരു സംഗതിയാണെന്നും, എത്രമാത്രം ഉത്തരവാദിത്വം അതിൽ ലയിച്ചു കിടക്കുന്നുണ്ടെന്നും അവർ അറിയാതെയിരിക്കുന്നതു് അദ്ധ്യാപകന്മാരോടുള്ള അവജ്ഞയ്ക്കു മറെറാരു കാരണമാണു്. എന്തുതന്നെയായാലും പൊതുജനങ്ങളുടെ ഇടയിൽ ഒരു നല്ല സ്ഥാനം കരസ്ഥമാക്കണമെങ്കിൽ അദ്ധ്യാപകൻ ഒരു മാതൃകാപുരുഷനായി ജീവിക്കാൻകൂടി പഠിക്കണം. “വിദ്യാലയം നന്നു്; ലോകം മോശം” എന്നുള്ള ജർമ്മൻകാരുടെ പഴമൊഴി ഇവിടെ സ്മരണീയമാണു്.

ഏതാണ്ടു് അര നൂററാണ്ടുകൾക്കു മുൻപു പ്രസിദ്ധീകരിക്കപ്പെട്ടിരുന്ന “The trials and travels of a Dominic” എന്ന ഗ്രന്ഥത്തിൽ ഒരു അദ്ധ്യാപകൻ അയാളുടെ അനുഭവത്തെപ്പററി ഇപ്രകാരം വിവരിച്ചിരുന്നു:— “യൗവനവും പ്രസരിപ്പും കളിയാടിക്കൊണ്ടിരുന്ന കാലത്തു് ഒരിക്കൽ കടൽത്തീരത്തിനു

* Some teacher's problems.

സമീപമുള്ള ഒരു പട്ടണത്തിൽക്കൂടെ ഞാൻ കടന്നുപോയപ്പോൾ വളരെനേരത്തേതന്നെ ഞാൻ സ്നേഹിച്ചിരുന്ന ഒരു വനിതാരത്നത്തെ വഴിക്കുവച്ചു കാണുന്നതിനിടയായി. അവൾ സുന്ദരിയും വിശ്വസ്തയുമായിരുന്നതുകൊണ്ടു് ഞാൻ അവളെ "ഉത്തമാദ്ധ്"മായി വരിക്കാൻ തീച്ചപ്പെടുത്തിയിരുന്നു. അവൾ എന്നെ സ്നേഹിക്കുന്നുണ്ടെന്നും ആ സ്നേഹം ആജീവനാന്തം നിലനില്ക്കുന്നതാണെന്നും എനിക്കു ഉറപ്പുതന്നിട്ടുമുണ്ടായിരുന്നു. എന്നാൽ സംഭാഷണമദ്ധ്യേ ഞാൻ ഒരു 'സ്കൂൾ മാസ്റ്റർ' ആണെന്നും കുട്ടികളെ 'അടിച്ചും ശകാരിച്ചും' ഭരിക്കുന്ന തൊഴിലിലാണു് ഏപ്പെട്ടിരിക്കുന്നതെന്നും അവൾ അറിയുന്നതിനിടയായി. ആ വസ്തുത ഗ്രഹിച്ചമാത്രയിൽ അവൾ ഉള്ളിൽ അതുവരെ സൂക്ഷിച്ചിരുന്ന 'പ്രേമാമൃത'ത്തെ നിർദ്ദാക്ഷിണ്യം വലിച്ചു ദൂരെയെറിയുകയും അചിരേണ ഒരു താണതരം ഉദ്യോഗസ്ഥൻെറ ഭാര്യാപദവി സ്വീകരിക്കയും ചെയ്തു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഇതുകൊണ്ടും അദ്ധ്യാപകന്മാരെപ്പററി സാധാരണ ജനങ്ങൾക്കുള്ള 'മതിപ്പു്' എത്രമാത്രമാണെന്നു് ഊഹിക്കാവുന്നതാണു്. അദ്ധ്യാപകന്മാക്കു കൂടുതൽ അവധിയുണ്ടെന്നുള്ളതു പലക്കും ഇഷ്ടമല്ലെന്നുവന്നേക്കാം. അതിനു അദ്ധ്യാപകന്മാർ ഉത്തരവാദികളായിവരുന്നതല്ലല്ലോ. അവർ തങ്ങളുടെ കാൺഫ്രൻസുമുഖേന വല്ല ശമ്പളക്കുറവിനെയും പരിഹരിച്ചു സങ്കടനിവൃത്തി വരുത്തണമെന്നു് അധികാരസ്ഥാനങ്ങളിലേക്കു ബോധിപ്പിക്കുന്ന ഒരു പ്രമേയം പാസ്സാക്കി എന്നു വിചാരിക്കുക. ഉടൻതന്നെ ആ കൃത്യത്തെ നിർദ്ദയം പ്രതിഷേധിച്ചു് ചിലർ പത്രത്തിലെഴുതും. ചിലർ പ്രസംഗിക്കും. എന്നുവേണ്ടാ സാമാന്യജനങ്ങളുടെ അവജ്ഞ കൂടുതൽ ശക്തിയോടുകൂടി തലപൊക്കുകയും ചെയ്യും. ഇതെല്ലാം പരിശോധിച്ചുനോക്കുമ്പോൾ അദ്ധ്യാപകവൃത്തിയിൽ പൊതുജനങ്ങൾക്കു വെറുപ്പും വിരോധവും ഉണ്ടാകുന്ന ഏതോ ചില ഘടകങ്ങൾ ഒളിച്ചുകിടക്കുന്നുണ്ടെന്നു തോന്നിപ്പോകും.

പൊതുജനങ്ങളുടെ അവജ്ഞയ്ക്കുള്ള മററു ചില കാരണങ്ങൾകൂടി അടിയിൽ വിവരിക്കാം:—

ഗുരുക്കന്മാർ വിദ്യാത്ഥികളുടെ ശൈശവത്തിൽ അവരോടു കാട്ടുന്ന അധികാരപ്രമത്തത പ്രായമായാലും അവർ മറക്കുകയില്ല. അതു് ഭാവിയിൽ (പൗരരാകുമ്പോഴും) അവരുടെ ഉള്ളിൽ കുടികൊള്ളുകയും അറിയാതെതന്നെ അദ്ധ്യാപകവർഗ്ഗത്തോടു് അവക്കു വെറുപ്പുതോന്നുകയും ചെയ്യും.

വിദ്യാത്ഥികൾ പ്രായപൂർത്തിയുള്ളവരായിത്തീന്നതിനുശേഷവും പൂർവ്വവിദ്യാലയങ്ങൾ സന്ദർശിക്കുമ്പോൾ, ഒഴുക്കില്ലാത്ത വെള്ളം കെട്ടിനില്ക്കുന്ന മാതിരി, പഴയ അദ്ധ്യാപകന്മാരിൽ ചിലരെ അവിടെ കാണാനിടയായെന്നു വരാം. അതും ചിലക്കു് അവജ്ഞയെ ഉളവാക്കുന്നു. പത്തുങ്ങളുടെ പഴയ ലക്കങ്ങളുടെ അവസ്ഥയിലാണു് അത്തരക്കാർ തങ്ങളുടെ പൂർവ്വഗുരുക്കന്മാരെ അപ്പോൾ കാണുന്നതു്. ചെറുപ്പകാലത്തു അദ്ധ്യാപകന്മാർ നല്കാറുള്ള ശിക്ഷകൾ, ഭാവിയിൽ പൗരരായി രൂപാന്തരപ്പെടുന്ന ശിഷ്യസമൂഹത്തിൻെറ നിന്ദാർഹമായ പെരുമാററത്തിനു മതിയായ ഒരു കാരണമാണു്. യോഗ്യന്മാരും ദയാലുക്കളുമായിരുന്ന പല ഗുരുനാഥന്മാരും ഉണ്ടായിരുന്നിട്ടുണ്ടെങ്കിൽ ശിഷ്യഗണം അവരെ വേഗം മറന്നെന്നു വന്നേക്കാം. ദുഷ്ടന്മാരെ ആളുകൾ എപ്പോഴും ഓക്കും. സത്തുക്കൾ വിസ്മരിക്കപ്പെടും. (The good is oft, not always, interred with their bones.)

19-ാം നൂററാണ്ടിലെ നോവലുകൾ വായിച്ചാൽ ജീവിതനാടകത്തിൽ അദ്ധ്യാപകനടന്മാക്കു കേവലം തുച്ഛമായ വേഷങ്ങൾ മാത്രമേ നല്കിയിരുന്നുള്ളു എന്നു കാണ്മാൻ കഴിയും. സ്കോട്ടു്, താക്കറെ, മുതലായവരുടെ കൃതികൾ അതിനു സാക്ഷ്യം വഹിക്കും. ഡിക്കൻസ് സ്കൂൾമാസ്റ്ററന്മാരെ വെറുത്തിരുന്നു പോലും. കൊള്ളരുതാത്ത അദ്ധ്യാപകന്മാരെയാണു് അവരെല്ലാം കഥാപാത്രങ്ങളായി ചിത്രീകരിച്ചുവന്നതു്.

അദ്ധ്യാപകവർഗ്ഗത്തോടു പൊതുജനങ്ങൾ കാണിക്കാറുള്ള അവജ്ഞയെ പ്രതിഷേധിച്ചു

കൊണ്ടു് പ്രൊഫസർ സി. എ. കൃഷ്ണമൂർത്തി വിദ്യാഭ്യാസപരമായി നടത്തിയ ഒരു കാൺഫറൻസിൽ ഇപ്രകാരം പ്രസ്താവിച്ചതായി കാണുന്നു:—"തലയും ആത്മാവും അദ്ധ്യാപകനുമുണ്ടു്. അയാളും ഒരു മനുഷ്യനാണു്." ("The teacher has a soul as well as a head he is a man as well as a teacher")

പൂർവ്വകാലത്തു ഭാരതഭൂമിയിൽ ഗുരുക്കന്മാരെപ്പററിയുണ്ടായിരുന്ന മതിപ്പും ബഹുമതിയും ഇന്നു നിശ്ശേഷം അസ്തമിച്ചുകഴിഞ്ഞിരിക്കുന്നു. പ്രശസ്തനായ ഒരു രാജാവിനോ, ധീരശൂരനായ ഒരു യോദ്ധാവിനോ ആ മാതിരി ഒരു ബഹുമതി ആർജ്ജിക്കാൻ അക്കാലത്തു സാദ്ധ്യമല്ലായിരുന്നു.

യൂറോപ്പിലും അമേരിക്കയിലും അദ്ധ്യാപകന്മാരെപ്പററി പൊതുജനങ്ങൾക്കു വളരെ ബഹുമാനമാണുള്ളതു്. പൂർവ്വകാലങ്ങളിലും അവിടെ ജനസാമാന്യത്തിൻെറ അത്യധികമായ സ്നേഹവിശ്വാസങ്ങൾക്കും ബഹുമാനത്തിനും അദ്ധ്യാപകന്മാർ പാത്രീഭൂതരായിരുന്നു എന്നും അത്തരത്തിൽ അവക്കു ഉന്നതവും ഉൽകൃഷ്ടവുമായ സ്ഥാനങ്ങളിൽ എത്താൻ കഴിഞ്ഞിരുന്നു എന്നുമുള്ളതിനു ധാരാളം തെളിവുകൾ ഉണ്ടു്. അമേരിക്കയിലെ പ്രസിഡണ്ടു് വിത്സൻ, ഫ്റാൻസിലെ പ്രേമിയർ പെയിൻലീവ്, സെക്കോസ്ലാവാക്കിയായിലെ പ്രസിഡൻറ് മസാറിക്ക്, പ്രെമിയർ ബെനീസ്, മുതലായവർ മുൻപറഞ്ഞ വസ്തുതയ്ക്കു മകുടോദാഹരണങ്ങളത്രെ.

ഗണിതശാസ്ത്രജ്ഞന്മാരും ശാസ്ത്രജ്ഞന്മാരുമായരാമാനുജൻ, ബോസ്, റേയ്, രാമൻ, സാഹാ, തത്വശാസ്ത്രജ്ഞന്മാരായ രാധാകൃഷ്ണൻ, ദാസ്ഗുപ്താ, മഹാകവി ടാഗോർ മുതലായ പൌരസ്ത്യപണ്ഡിത ശ്രേഷ്ഠന്മാരെപ്പററി യൂറോപ്പിലെയും അമേരിക്കയിലെയും സംസ്കാരസമ്പന്നരായ ജനങ്ങൾക്കു് അളവററ ബഹുമാനമാണുള്ളതു്.

റഷ്യയിലെ മഹാനായിരുന്ന സർ അലക്സാണ്ഡർ രണ്ടാമൻ( The great czar Alexander II) ഒരിക്കൽ റഷ്യൻപാർലമെൻറിൽ ഇപ്രകാരം പ്രസ്താവിക്കയുണ്ടായി. "ഞാൻ ശൂന്യവാദത്തേക്കാൾ ഭയപ്പെടുന്നതു് അദ്ധ്യാപകനെയാകുന്നു. ആകയാൽവിദ്യാലയങ്ങൾക്കെതിരായുള്ള ഏതൊരു നടപടിയും എൻെറ ഗവർമ്മെൻറിൻെറ താല്പര്യത്തെ നിഹനിക്കുന്നതായിരിക്കും" ("I fear more the school master than the Nihilism. So any measures directed against the schools may jeopardise the interest of my Government")

പുരാതന ഭാരതത്തിൽ ഗുരുക്കന്മാൎക്കും അതുപോലെതന്നെ പണ്ഡിത ശിരോമണികൾക്കും ഉണ്ടായിരുന്ന പൂജനീയസ്ഥിതി വീണ്ടും അത്തരക്കാൎക്കുണ്ടാക്കിക്കൊടുക്കുന്നതിനുള്ള സൗഭാഗ്യം ഭാരതാംബയുടെ അരുമസന്താനങ്ങൾക്കു സിദ്ധിക്കുമാറാകട്ടെ എന്നു നമുക്കു പ്രാത്ഥിക്കാം. ഉത്തമനായ ഒരു യോദ്ധാവിനു ചെയ്യുവാൻകഴിയുന്നതിലും കൂടുതലായ രാജ്യസേവനം ചെയ്യുവാൻ കടമപ്പെട്ടവനാണു് അദ്ധ്യാപകൻ. എത്ര ത്യാഗങ്ങൾ അനുഷ്ഠിക്കേണ്ടിവന്നാലും തൻെറ ഉൽകൃഷ്ടമായ ലക്ഷ്യത്തിൽനിന്നു തെല്ലും വ്യതിചലിക്കുന്നതല്ല എന്നുള്ള സ്ഥൈര്യം നിശ്ചയമായും ഒരു അദ്ധ്യാപകനു് ഉണ്ടായിരിക്കണം. പ്രതികൂലമായ പരിതസ്ഥിതികൾ വലയംചെയ്തിരുന്നാലും അദ്ധ്യാപകൻ ഒന്നുകൊണ്ടും നിരാശനാകാതെ സ്വകൃത്യത്തെ അക്ഷരംപ്രതി അനുവൎത്തിക്കാൻ ബദ്ധശ്രദ്ധനായിരിക്കുക തന്നെവേണം. പരിപാവനമായ അദ്ധ്യാപനകല നീണാൾ വിജയിക്കുമാറാകട്ടെ!

# പുതിയ പ്രസിദ്ധീകരണങ്ങൾ!

## ഡിററക്ടിവുനോവൽ.

| | രൂ. | ണ. |
|---|---|---|
| അത്ഭുതമോഹിനി | 2 | 0 |
| കോമളനന്ദിനി | 2 | 0 |
| രാജം | 1 | 8 |
| മിന്നൽകേസരി | 1 | 4 |
| കുമാരിതങ്കം | 1 | 0 |
| കനകസുന്ദരി | 1 | 4 |
| പ്രേമപ്രദീപം | 1 | 8 |
| വിജയവീരൻ | 0 | 8 |

## സാമുദായികനോവൽ.

| | | |
|---|---|---|
| വിവാഹം | 1 | 0 |
| ഭാരതി | 1 | 0 |
| ദേവമ്മാൾ | 0 | 8 |
| ഓമനമകൾ | 0 | 8 |
| ചന്ദ്രിക | 1 | 0 |
| റാണിമല്ലിക | 1 | 8 |
| വേലക്കാരി | 1 | 0 |
| പ്രഭുകുമാരി | 1 | 8 |
| സിനിമാനടി | 1 | 0 |
| മനോഹരി | 2 | 4 |
| രക്തബാഷ്പം | 1 | 0 |
| ലളിത | 1 | 8 |
| അമ്മായിഅമ്മ | 0 | 4 |
| അപരാധിനി | 0 | 4 |
| കല്യാണി | 0 | 6 |
| കടൽക്കള്ളൻ | 0 | 6 |
| പ്രേമസദനം | 0 | 6 |
| ഇന്നത്തെ സൂത്രം | 0 | 3 |

| | രൂ. | ണ. |
|---|---|---|
| മദനഭൂഷണൻ | 0 | [illegible] |
| ശാരദാമ്മ | 0 | 4 |
| ശിശുപാലൻ | 0 | 4 |
| വിശാലമോഹിനി | 0 | 4 |
| കനകമ്മ | 0 | 4 |
| അനുരാഗം | 0 | 4 |
| കുട്ടിത്തങ്കമ്മ | 0 | 12 |
| രാജേശ്വരി | 0 | 8 |
| പതിവ്രതകൾ | 0 | 6 |
| കാഞ്ചനവല്ലി | 0 | 3 |
| മാലതി | 0 | 3 |

## ഗദ്യനാടകങ്ങൾ.

| | | |
|---|---|---|
| കുലാംഗന | 1 | 4 |
| മഹിള | 1 | 0 |
| പ്രേമയാചകി | 1 | 0 |
| അമ്മ | 0 | 12 |
| രാഗസുഷമ | 0 | 12 |
| ശാരദ | 1 | 8 |
| സഹോദരി | 1 | 0 |
| അനിയത്തി | 1 | 0 |

## ഖണ്ഡകാവ്യങ്ങൾ.

| | | |
|---|---|---|
| സ്നേഹശൃംഖല | 0 | 8 |
| കാമുകൻെറ കണ്ണുനീർ | 0 | 6 |
| കൈരളീമുരളി | 0 | 8 |
| ഋതുസംഹാരം ഭാഷ | 0 | 6 |
| ശ്രീകൃഷ്ണവിലാസം ഭാഷ 6-ാം സർഗ്ഗം | 0 | 4 |
| മാധവി | 0 | 6 |

| | രൂ. | ണ |
|---|---|---|
| കാളിയമർദ്ദനം | 0 | 6 |
| മനോരമ | 0 | 6 |
| പൂനിലാവ് | 0 | 6 |
| കുസുമം | 0 | 6 |
| പത്മിനി | 0 | 6 |
| പത്മിനി | 0 | 3 |
| വനിതാമണി | 0 | 8 |
| രമ | 0 | 3 |
| വ്യാസോത്ഭവം | 0 | 3 |
| വിലസിയപൂവ് | 0 | 4 |
| വാമനവൃത്തം | 0 | 6 |
| നീതിസാരം ഭാഷ | 0 | 4 |
| ബാലാഹാരം | 0 | 6 |
| ശൃംഗാരതിലകം ഭാഷ | 0 | 4 |
| സരസകവനങ്ങൾ | 1 | 0 |
| സാവിത്രി | 0 | 6 |

## ചെറുകഥകൾ.

| | | |
|---|---|---|
| ശൈഥില്യങ്ങൾ 10 കഥ | 1 | 0 |
| മുതലാളി 5 കഥ | 0 | 8 |
| മന്ദഹാസം 5 കഥ | 0 | 8 |

## ദാമ്പത്യവും മററും.

| | | |
|---|---|---|
| പാചകമനോരമ | 1 | 0 |
| അംഗലക്ഷണം | 0 | 8 |
| രതിരസാർണ്ണവം | 0 | 12 |
| കന്ദർപ്പചൂഡാമണി | 1 | 8 |
| മദനസാമ്രാജ്യം | 2 | 0 |
| രതിമനോരമ | 0 | 12 |
| മദനമണ്ഡലം | 0 | 8 |

N. B. ഒരു രൂപായിൽ കുറഞ്ഞു വി. പി. അയയ്ക്കുന്നതല്ല. ഒരു രൂപായിൽ കുറഞ്ഞ പുസ്തകം വേണ്ടവർ പുസ്തകവിലയും, അഞ്ചലിൽ 5 ചക്രവും, തപാലിൽ 5 അണയും കൂടി മുഴുവൻ സംഖ്യയ്ക്കും സ്റ്റാമ്പയയ്ക്കുക.

അപേക്ഷിക്കേണ്ടും മേൽവിലാസം:—

വിദ്യാരംഭംപ്രസ്സ്, & ബുക്കഡിപ്പോ,

മുല്ലയ്ക്കൽ—ആലപ്പുഴ.

# കുലടയുടെ ആത്മഹത്യ!

(തൈക്കാട്ട്.)

എന്തിനു മരിച്ചു നീ സുന്ദരീ!—നിഗൂഢമായ്
ബന്ധുരപ്രണയമൊന്നുള്ളത്തിൽ നീറില്ലേയോ!
അവിവാഹിതനിന്റെയോമനത്വത്തിൽ കിളി-
ത്തവശേഷിക്കാമേതോ വഞ്ചനബാഹ്യാടോപം;
നവയൗവനത്തിന്റെ മാർദ്ദവം നുകർന്നിഷ്ടം
കവരുമിളംകരു പകരാമുദരത്തിൽ... ... ..,...
ആകട്ടെ,യെന്തായാലും ഭീരു നീ, ലോകത്തിന്റെ
പാകങ്ങളറിയാത്ത പാവമേ തകർന്നല്ലോ!

ചെപ്പൊന്നിലടച്ചു നീ സൂക്ഷിച്ചോരഭിമാനം—
ഇല്ലാരിൽ കുലസ്ത്രീത്വസൽകീർത്തി, ചിന്നില്ലേയോ?
പേടിച്ചുവിറച്ചു നീ, നിന്നെപ്പോൽ പരിശുദ്ധ-
പേടകമാണീലോകമെന്നോർത്തു നേർമാർഗ്ഗികേ!
ചാരിത്രം, സാധുക്കൾതൻ പ്രതിഷ്ഠാപിശാചതിൻ
ഭ്രൂരിലംഘനം മണിമേടയ്ക്കുസംസ്കാരവും!
ഹാ! തരംപോലെ വരന്മാരെയും മാറീടണം
സ്വാതന്ത്ര്യപക്ഷം വീശി വിലസും വിശാലാക്ഷി!
മാംസത്തിന്നുന്മാദം കൊ'ണ്ടുന്നതവധൂടികൾ'
ഹംസികാമധുമാസാക്രന്ദനാഘോഷത്തോടെ
വർഗ്ഗാദിവിഭേദംവിട്ടെത്തുന്നു മിനുപ്പേറി
മാർഗ്ഗത്തിലാദ്യം കാണുമിണയോ,ടെന്താപോരേ!......
പുകഴ്ത്തിൻ, പുകഴ്ത്തുവിൻ മിശ്രമീവിവാഹത്തെ,
വകവയ്ക്കേണ്ടാ വ്യഭിചാരമെന്നാരാൻചൊന്നാൽ!
അല്ലെങ്കിൽ വിവാഹമെ,ന്തെത്രയും പരസ്യമായ്
വല്ലഭന്മാരെക്കൊള്ളാൻ സമ്മതം—വ്യഭിചാരം!
നീയെന്റെയനുജത്തീ! തെല്ലുമേദൂഷിക്കാത്ത
കായത്തെക്കമിതാവിൽ കാഴ്ചവച്ചതോ കുററം!
കാത്തു നീ തലോടിയ രഹസ്യമൊതുങ്ങാതെ
വിള്ളുപോവതിൽ നേർത്തുനില്ക്കുവാനശക്തയായ്!
എന്തിനാണൊളിവുകൾ, നിർമ്മലപ്രകാശത്തിൽ
സന്തതം മനസ്സാക്ഷിക്കില്ലൊരുതടസ്സവും!
പണവും പ്രതാപവും പോരായ്കകൊണ്ടീബന്ധ-
മണവുമാചാരത്തിൻചടങ്ങിൽ തെളിഞ്ഞീലാ!
ആശകൾ കതിരിട്ട യുവചൈതന്യമെത്ര-
വാശിയോടമർത്തണം കൃത്രിമക്കുറവിനാൽ!

ഓമനേ! സധൈര്യം നിന്നോതാമായിരുന്നല്ലോ:—
"മാമകമണിക്കുഞ്ഞു കളങ്കപ്പുകല്ല;

# തെററിപ്പോയ്.

(എം. പി. മേനോൻ, ബോംബെ)

മന്ദബുദ്ധിയാമീഞാൻ
വായിപ്പാൻ മുതിൎന്നുപോയ്
മാനത്തങ്ങെഴുതീട്ടു-
മക്കാവ്യം മഹാകവേ!

വൎണ്ണങ്ങളെല്ലാംതന്നെ
വ്യക്തമെന്നിരുന്നാലും
നിൎണ്ണയം മൂൎദ്ധാവല്പ-
മോക്കാതെ കുനിഞ്ഞുപോയ്!

അക്ഷണം സ്മിതം തൂകി
വാനിലായാരൊമന്ദം
സാക്ഷ്യമെന്നമളിക്കായ്;
പകൎത്താം പാരെങ്ങാനും;

വാനാകും പലകമേ-
ലെഴുതിപ്പിടിപ്പിച്ച
വാനവരഹസ്യമാ-
ണില്ലതിലവിശ്വാസം;

അല്ലെങ്കിൽ വികൃതമാ-
മീഭാഷ്യമങ്ങേപ്പുറ-
ത്തങ്ങയ്ക്കു കുറിച്ചീടാൻ
വൈഷമ്യമെന്താണാവോ?

ദിവ്യമൊന്നല്ലെന്നാകിൽ
സൌവൎണ്ണ ലിപികളിൽ
ദ്യോവിലായ് കുറിക്കയി-
ല്ലക്കരമിക്കാവ്യത്തെ.

അത്രയുമജ്ഞതയമാ-
ണായതിൻവ്യംഗ്യം നൂനം
'തെററിപ്പോയ്' മഹാകവേ,
മാമകോദ്യമം വ്യൎത്ഥം!!

---

മാനുഷൻ കെട്ടിപ്പൊക്കുമാഭിജാത്യമെന്നോൎത്തും
ഹീനമാം നീതിക്കയ്യോ! ധനത്തിൻനീതിക്കായി
വിലപ്പെട്ടീലാ മമ സ്ത്രീത്വത്തിൻകടമകൾ,
കുലടയെന്നോതട്ടെ ഭൎത്തൃവഞ്ചകരെന്നെ;
നാണത്തിൻ മേന്മഗ്രന്ഥവൃത്തിയാൽ പൊതിഞ്ഞീലാ,
ഭ്രൂണഹത്യയും പഠിച്ചീലെൻെറ കന്യാമതം!!"

---

## വരിസംഖ്യ അയക്കണം.

ഞങ്ങളുടെ ചില വരിക്കാർ, വലിയ കുടിശ്ശികക്കാരാണു്. വരിസംഖ്യ യഥാകാലം അടയ്ക്കാതിരുന്നാൽ മാസികാപ്രവൎത്തകർ വിഷമിക്കും. കുടിശ്ശികവരുത്തിയിട്ടുള്ളവർ വരിസംഖ്യ ഉടനെ അയച്ചുതന്നു സഹായിക്കണമെന്നു പ്രത്യേക അപേക്ഷ. വി. പി. ഏൎപ്പാട്ടു് ഇരുകൂട്ടൎക്കും നഷ്ടമാണു്. മണിയാർഡർ പ്രതീക്ഷിച്ചുകൊണ്ടു്.

മാനേജർ.

## തിരുവിതാംകൂർ കൊച്ചി ഐക്യസംസ്ഥാനത്തെ സംബന്ധിച്ചുള്ള

# ചില വിവരങ്ങൾ.

| | വിസ്തീർണ്ണം | ജനസംഖ്യ |
|---|---|---|
| മലബാർ | 5790 ച. മ. | 3929000 |
| കൊച്ചി | 1493 ച. മ. | 1422875 |
| തിരുവിതാംകൂർ | 7662 ച. മ. | 6070018 |

*  *  *  *

തിരുവിതാംകൂറിൻെറ ഭരണവിഭാഗങ്ങൾ.

തിരുവനന്തപുരം ഡിവിഷൻ— 1487 ച. മ. വിസ്തീർണ്ണം; 1687069 ജനസംഖ്യ.

കൊല്ലംഡിവിഷൻ—2745 ച. മ. വിസ്തീർണ്ണം. 2442326 ജനസംഖ്യ

കോട്ടയം ഡിവിഷൻ—3430 ച. മ. 1940623 ജനസംഖ്യ

*  *  *  *

തിരുവിതാംകൂറിൽ 5000-ൽ അധികം ജനസംഖ്യയുള്ള പ്രദേശങ്ങൾ 163

പട്ടണങ്ങൾ 36

5000-ൽ കുറഞ്ഞ ജനസംഖ്യയുള്ള പട്ടണങ്ങൾ 10

പട്ടണങ്ങളിലെ ജനസംഖ്യ 691025

ഗ്രാമങ്ങളിലെ ജനസംഖ്യ 5378993

മുനിസിപ്പൽ പട്ടണങ്ങൾ 16

വനങ്ങൾ 2403 ച. മ.

*  *  *  *

തിരുവിതാംകൂറിലെ ആകെ വില്ലേജുകൾ 3906 പട്ടണങ്ങൾ 46

ദക്ഷിണതിരുവിതാംകൂറിൽ ടി വില്ലേജുകൾ 1527. പട്ടണങ്ങൾ 19.

മദ്ധ്യതിരുവിതാംകൂറിൽ ടി വില്ലേജുകൾ 1306. പട്ടണങ്ങൾ 16.

ഉത്തരതിരുവിതാംകൂറിൽ ടി വില്ലേജുകൾ 1073. പട്ടണങ്ങൾ 11.

*  *  *  *

തിരുവിതാംകൂറിലെ പട്ടണങ്ങളും അവയുടെ ജനസംഖ്യയും.

| | | | |
|---|---|---|---|
| 1 | തിരുവനന്തപുരം | 128365 | (മ) |
| 2 | ആലപ്പുഴ | 56333 | (മ) |
| 3 | നാഗർകോവിൽ | 51657 | (മ) |
| 4 | കൊല്ലം | 49498 | (മ) |
| 5 | കോട്ടയം | 33364 | (മ) |
| 6 | ചങ്ങനാശേരി | 28381 | (മ) |
| 7 | തിരുവല്ല | 18002 | (മ) |
| 8 | ആററിങ്ങൽ | 16237 | (മ) |
| 9 | പറവൂർ | 16179 | (മ) |
| 10 | മാവേലിക്കര | 16022 | |
| 11 | വൈക്കം | 15264 | (മ) |
| 12 | ചെങ്കോട്ട | 14814 | |
| 13 | നെയ്യാററിൻകര | 13830 | (മ) |
| 14 | ചെങ്ങന്നൂർ | 12543 | |
| 15 | പുനലൂർ | 12249 | |
| 16 | പത്മനാഭപുരം | 11936 | (മ) |
| 17 | അമ്പലപ്പുഴ | 11470 | |
| 18 | കൊളച്ചൽ | 11377 | (മ) |
| 19 | കായംകുളം | 10916 | (മ) |
| 20 | ഹരിപ്പാട്ട് | 10175 | |
| 21 | ആലുവായ് | 9744 | (മ) |
| 22 | മൂവാററുപുഴ | 9079 | |
| 23 | കുഴിത്തുറ | 8853 | (മ) |
| 24 | ഇരണിയൽ | 8709 | |
| 25 | ഏററുമാനൂർ | 8195 | |
| 26 | പെരുമ്പാവൂർ | 7764 | |
| 27 | ശാംബൂർവടകര | 7663 | |
| 28 | അറമ്പോഴി | 7166 | |
| 29 | കൊട്ടാരക്കര | 6953 | |
| 30 | ചേർത്തല | 6765 | |
| 31 | കരുനാഗപ്പള്ളി | 6388 | |
| 32 | തിരുവിതാംകോട്ട | 6240 | |
| 33 | മുണ്ടക്കയം | 5967 | |
| 34 | ഭൂതപ്പാണ്ടി | 5331 | |

| | | |
|---|---|---|
| 35 | ബാലരാമപുരം | 5240 |
| 36 | അച്ചൻപുത്തൂർ | 5179 |
| 37 | വക്കല | 4898 |
| 38 | പത്തനംതിട്ട | 4840 |
| 39 | ശുചീന്ദ്രം | 4522 |
| 40 | പൂവാർ | 4293 |
| 41 | കന്യാകുമാരി | 4283 |
| 42 | തൊടുപുഴ | 4472 |
| 43 | മീനച്ചൽ | 3035 |
| 44 | പാറശാല | 2648 |
| 45 | നെടുമങ്ങാട് | 25[illegible]8 |
| 46 | തിരുവട്ടാർ | 1926 |

കൊച്ചിയിലെ

പട്ടണങ്ങളും ജനസംഖ്യയും.

| | | |
|---|---|---|
| 1 | തൃശ്ശൂർ | 57524 |
| 2 | മട്ടാഞ്ചേരി | 53[illegible]46 |
| 3 | എറണാകുളം | 46[illegible]90 |
| 4 | ഇരിങ്ങാലക്കുട | 17380 |
| 5 | ചിറ്റൂർ | 12732 |
| 6 | തൃപ്പൂണിത്തുറ | 12[illegible]03 |
| 7 | കുന്നംകുളം | 12207 |
| 8 | കൊടുങ്ങല്ലൂർ | 10876 |
| 9 | തത്തമംഗലം | 8373 |
| 10 | ഞാറയ്ക്കൽ | 7981 |
| 11 | ചാലക്കുടി | 7429 |
| 12 | നെന്മാറ | 6791 |
| 13 | വടക്കാഞ്ചേരി | 5952 |
| 14 | ഒല്ലൂർ | 4975 |
| 15 | പഴഞ്ഞി | 3404 |
| | ആകെ | 267816 |

കൊച്ചിയിലെ ഗ്രാമങ്ങൾ 273

ഗ്രാമീണജനസംഖ്യ 11[illegible]5059

താലൂക്കുകൾ

ദക്ഷിണ തിരുവിതാംകൂർ

| | വിസ്തീർണ്ണം ച മ. | ജനസംഖ്യ |
|---|---|---|
| തോവാള | 141. 84 | 4332 |
| അഗസ്തീശ്വരം | 106. 92 | 183655 |
| കൽക്കുളം | 228 .49 | 242566 |
| വിളവങ്കോട് | 166 .06 | 207430 |
| നെയ്യാറ്റിൻകര | 232. 96 | 306612 |
| തിരുവനന്തപുരം | 97. 52 | 287918 |
| നെടുമങ്ങാട് | 366. 47 | 187495 |
| ചിറയിൻകീഴ് | 146. 50 | 228069 |
| മദ്ധ്യതിരുവിതാംകൂർ | | |
| കൊല്ലം | 147. 41 | 304387 |
| കരുനാഗപ്പള്ളി | 88. 99 | 218018 |
| കാർത്തികപ്പള്ളി | 74. 38 | 151393 |
| മാവേലിക്കര | 111. 95 | 193659 |
| കുന്നത്തൂർ | 150. 46 | 144742 |
| കൊട്ടാരക്കര | 212 74 | 187817 |
| പത്തനാപുരം | 414. 96 | 120148 |
| ചെങ്കോട്ട | 129. 23 | 369193 |
| പത്തനംതിട്ട | 931. 49 | 198223 |
| തിരുവല്ല | 212. 23 | 369193 |
| അമ്പലപ്പുഴ | 1,47 35 | 269[illegible]66 |
| ചേർത്തല | 124. 05 | 229429 |
| ഉത്തരതിരുവിതാംകൂർ | | |
| ചങ്ങനാശ്ശേരി | 268. 70 | 283126 |
| കോട്ടയം | 214. 04 | 281414 |
| വൈക്കം | 137. 18 | 174646 |
| പറവൂർ | 113. 43 | 207971 |
| കുന്നത്തുനാട് | 364. 66 | 270235 |
| മൂവാറ്റുപുഴ | 573. 81 | 225860 |
| തൊടുപുഴ | 361. 60 | 123[illegible]75 |
| മീനച്ചൽ | 278. 49 | 244302 |
| പീരുമേട് | 450. 90 | 64[illegible]99 |
| ദേവികുളം | 667. 03 | 64395 |
| കൊച്ചി | | |
| കൊച്ചികണയന്നൂർ | 158. 52 | 421863 |
| കൊടുങ്ങല്ലൂർ | 17. 51 | 48041 |
| മുകുന്ദപുരം | 510. 00 | 308224 |
| തൃശ്ശൂർ | 245. 50 | 293166 |
| തലപ്പിള്ളി | 256. 00 | 235193 |
| ചിറ്റൂർ | 293. 75 | 116385 |

തിരുവിതാംകൂറിൽ

5 മാസത്തെ ഭക്ഷണത്തിനുള്ള അരിയുണ്ട്. 54-മൈൽ പൊടിപറക്കാത്ത റോഡും 4689-മൈൽ നല്ലറോഡുമുണ്ട്. P. W. D. റോഡുകൾ ആകെ 5401-മൈൽ ആണ്. 99-മൈൽ റെയിൽവേ ഉണ്ട്.

ഒരാൾക്ക് 3.57 സെൻറ് കൃഷിഭൂമിയുണ്ട്. 44.2 ശതമാനം ഭൂമിയും കൃഷിചെയ്യുന്നു. 60 ശതമാനം വീടുകൾ ഒന്നരണ്ടു മുറി

കൾ മാത്രമുള്ളവയാണു്. 88 ശതമാനം വീടുകൾ ഓലയോ വൈക്കോലോ മേഞ്ഞവയാണു്. 3-ശതമാനം വീടുകൾക്കു് ഇഷ്ടികച്ചുമരുകളും 13-ശതമാനംവീടുകൾക്കു് കൽച്ചുമരുകളും ഉണ്ടു്. 61 ശതമാനം വീടുകൾക്കു് മൺചുമരോ ഓലച്ചുമരോ ആണു്.

90000 ടൺ മൽസ്യം പ്രതിവർഷം ഉണ്ടാകുന്നു. 40000 കുടുംബക്കാർ മൽസ്യത്തൊഴിലാളികളാണു്. 3,900 ച. മ. താഴ്ചകുറഞ്ഞ കടലുണ്ടു്. 168 മൈൽകടലോരവും. 120 ലക്ഷം ഉറുപ്പികയ്ക്കുള്ള കടൽമത്സ്യവും 24 ലക്ഷം ഉറുപ്പികക്കുകായൽമത്സ്യവും ഉണ്ടാകുന്നു. 22 ലക്ഷം ഉറുപ്പികയുടെ ചെമ്മീനും.

ബ്രിട്ടനിൽ 26,000 ക. യുടേയും, ജപ്പാനിൽ 16,000 ക. യുടേയും, അമേരിക്കയിൽ 14000 ക. യുടേയും, തിരുവിതാംകൂറിൽ 60,000 ക. യുടേയും, മത്സ്യം ഓരോമൈൽ കടലോരത്തിന്നും ലഭിക്കുന്നു.

ജനസംഖ്യയിൽ 58 ശതമാനം ഹിന്ദുക്കളും 32 ശതമാനം ക്രിസ്ത്യാനികളും 7 ശതമാനം മുസ്ലിംകളുമാണു്.

85 ശതമാനം മലയാളവും 14 ശതമാനം തമിഴും സംസാരിക്കുന്നു.

### കൊച്ചിയിൽ

5½ മാസത്തെ ഭക്ഷണത്തിന്നു് അരിയുണ്ടു്. ജനവാസയോഗ്യമായ ഭൂമി 865 ച. മ. 75 മൈൽറെയിൽവേ, 593 മൈൽ P. W. D റോഡു് 1240 മൈൽ പഞ്ചായത്തുറോഡു്.

ഹിന്ദുക്കൾ 63. 4 ശ. മാ; ക്രിസ്ത്യാനികൾ 28. 8 ശ. മാ; മുസ്ലിം 7.7 ശ. മാ.; 91 ശതമാനം മലയാളവും 5 ശതമാനം തമിഴും സംസാരിക്കുന്നു.

—:*:—

# സ്വർഗ്ഗവും നരകവും

സ്ത്രീകളെപ്പററി രസകരമായ ചില അഭിപ്രായങ്ങൾ.

"യൗവ്വനോജ്ജ്വലയായ സ്ത്രീരത്നമേ, നീ ദൈവത്തിൻെറസൃഷ്ടിമാത്രമല്ല. മനുഷ്യൻെറ ചേതസ്സും നിൻെറ ആകാരത്തെ മോടിപിടിപ്പിക്കുന്നുണ്ട്. ഭാവനയിൽ തുന്നിച്ചേർത്ത പൂഞ്ചുകിൽ, കവി നിന്നെ അണിയിക്കുന്നു. ചിത്രകാരൻ നിൻെറ മേനിയിൽ നിത്യസൗന്ദര്യം അർപ്പിക്കുന്നു. നിനക്കായി അലയാഴി വെൺമുത്തുകൾ സമ്മാനിക്കുന്നു. മിന്നിത്തിളങ്ങുന്ന പൊന്നുനൾകി ഖനി കൃതകൃത്യയാകുന്നു. നിൻെറ ചികുരഭാരത്തിൽ തിരുകിവയ്ക്കുവാൻ വാസന്തവാടികൾ അഴകുള്ള പുഷ്പങ്ങൾ എമ്പാടുമൊരുക്കുന്നു. പാതി സ്വപ്നവും പാതി നാരിയുമായ ഒരു മഹാത്ഭുതമാണ് നീ."

—ടാഗോർ.

"തേനഞ്ചുന്നലഘുകാവ്യ-
മരികിലാഹാരമല്പം,
പാനഭാജനം നിറയെ മധു മധുരം,
ഗാനംചെയ്യും നീ പിറകിൽ
പാദപത്തണലിലയ്യാ
കാനനവുമെനിക്കെന്നാൽ
വാനവലോകം!"

—ഉമാർഖയ്യാം.

"പുരുഷൻെറ വിലയേറിയ സമ്പത്ത് സ്നേഹസമ്പന്നയായ ഒരു ഭാര്യയാണ്".

—ബർട്ടൺ.

"ഈ നീണ്ടജീവിതത്തിനിടയിൽ അവൾ ഒരിക്കലും എന്നെ മുഷിപ്പിച്ചിട്ടില്ല."

മുപ്പതുവർഷത്തെ ദാമ്പത്യജീവിതത്തെപ്പററി.

—മി. ഡിസ്റേലി.

"അത്താഴംകഴിക്കാൻ ഞാൻ സമയത്തു വീട്ടിൽ എത്തുന്നുണ്ടോ എന്നന്വേഷിക്കാൻ ഒരു സ്ത്രീയുണ്ടായിരുന്നെങ്കിൽ, ഞാൻ അവൾക്കുവേണ്ടി എനിക്കുള്ളതെല്ലാം, എൻെറ പുസ്തകങ്ങളെന്നല്ല എൻെറ പ്രതിഭപോലും ഉപേക്ഷിക്കുമായിരുന്നു."

—ടർജിനീവ്.

പ്രിയതമയുടെ മരണത്തെപ്പററി റോബർട്ട് ബ്രൗണിംഗ് സഹോദരിക്ക് ഇങ്ങിനെ എഴുതി:—

"ഇതുവരെ ഒരു ദേവനായിട്ടല്ലേ ജീവിച്ചതെന്നു ഞാനിപ്പോൾ ആലോചിച്ചുപോകുന്നു."

"നേർവഴിയിൽ നയിക്കാനും സമാശ്വാസം നൽകാനും ജീവിതത്തിനു ചൂടേററുവാനുമായി ഉൽകൃഷ്ടമായി ഒരുക്കപ്പെട്ട ഒരു പരിപൂർണ്ണസ്ത്രീ."

—വേർഡ്സ്വർത്ത്.

"ഏററവും ഉൽകൃഷ്ടമായ ഗുണങ്ങളെ സംബന്ധിച്ചിടത്തോളം സ്ത്രീകൾ പുരുഷന്മാർക്കു തുല്യകളല്ല. പുരുഷനെപ്പോലെ അവർ ആത്മത്യാഗത്തെ അനുഷ്ഠിക്കുന്നില്ല. പുരുഷന്മാർ ത്യാഗബുദ്ധികളാണ്. ഒരാശയത്തിനുവേണ്ടി അവർ തൻെറ കുടുംബത്തെപ്പോലും ത്യജിക്കും. സ്ത്രീകൾ അങ്ങനെ ചെയ്കയില്ല. വിദ്യാഭ്യാസം സ്ത്രീപ്രകൃതിയെ ഒരിക്കലും പരിവർത്തിപ്പിക്കയില്ല. അവർ സ്വാഭാവികമായി യുക്തിരഹിതയാണ്."

—ടോൾസ്റ്റോയി.

"എങ്ങനെ ശരിക്കേന്തും ജീ-
വിതഭാരം നര-
നിങ്ങൊരു നതമാംതോൾതു-
ണപ്പാനില്ലെന്നാകിൽ?
ശ്രേഷ്ഠമാം ശ്രീമാനെത്രനാൾ
വാഴും തനിക്കൊരു
കൂട്ടുകാരിയാം സ്ത്രീയെക്കാ-
ണാത്ത ഭവനത്തിൽ?
പൂനിലാവിനു നിറമെത്രക-
ണ്ടുണ്ടാം പ്രേമ-

പൂൎണ്ണമാം പുരന്ധ്രീതൻ പു-
ഞ്ചിരി ചേരാത്തേടം?
കാന്തിയും കലകളും പുഷ്ടി-
യും സന്തുഷ്ടിയും
ശാന്തിയുമെല്ലാം ദേവഭാഷ-
യിൽ സ്ത്രീശബ്ദങ്ങൾ
ആദിമപ്രകൃതിയും സ്ത്രീതൃ-
മേ വഹിക്കുന്നു
സ്ത്രീതന്നെ പരാശക്തി, സ-
ത്തയും ചിത്തും സ്ത്രീതാൻ"

—വള്ളത്തോൾ.

വിവാഹംചെയ്യുന്നതോ ചെയ്യാതിരിക്കുന്നതോ ഏതാണു് നല്ലതെന്നു് ഒരാൾ സോക്രട്ടറീസിനോടു ചോദിച്ചു. അദ്ദേഹത്തിന്റെ മറുപടി:—

"രണ്ടിൽ ഏതുചെയ്താലും നിങ്ങൾ പശ്ചാത്തപിക്കേണ്ടിവരും.

"നീണ്ട തലമുടിയും നിഃശ്ശൂന്യമായ ബുദ്ധിയും"

—ഷോപ്പനർ.

"ഈ സാധുക്കൾ —അവിവാഹിതർ— നമ്മുടെനിലയിലേക്കു താഴുന്നതു കാണുവാൻ വിവാഹിതരായ നമുക്കുള്ള സന്തോഷം വിചിത്രം തന്നെ."

—പെപ്പിസു്.

"സ്ത്രീപുരുഷന്മാർ വിവാഹിതരായി കഴിയണമെന്നുള്ളതു് ഒട്ടും സ്വാഭാവികമല്ല."

—ജോൺസൺ.

"വിവാഹം ഒരു പുഷ്പതല്പമല്ല. ഒരു പടക്കളമാണു്."

—ആർ. എൽ. സ്റ്റീവൻസൺ.

"വാണീദേവിയേയും സ്ത്രീയേയും തമ്മിൽ രഞ്ജിപ്പിക്കാൻ കഴിയുന്നതല്ല. ഏതെങ്കിലുമൊന്നു തിരഞ്ഞെടുക്കയേ നിവൃത്തിയുള്ളു."

—ഫ്ളാബർട്ടു്.

എന്റെ കലയിൽ ഒരു പ്രേയസിയേക്കാൾ കൂടുതലായ കാൎയ്യങ്ങളുണ്ടു്."

—മൈക്കേൽ ഏൻജലോ.

"സ്ത്രീ സത്യത്തെ ഗ്രഹിക്കുന്നില്ല. അവൾക്കു് ഏററവും പരിചിതവും വിരോധവും വിരുദ്ധവുമായിട്ടുള്ളതു സത്യമാകുന്നു. സൌന്ദൎയ്യത്തിലും വേഷവിധാനത്തിലുമാണു് അവളുടെ ദൃഷ്ടി.

—നീഷേ.

"ദേവതയുടെ മുഖലാവണ്യത്തോടും പിശാചിന്റെ ഹൃദയത്തോടും കൂടിയ ഒരു വിചിത്രസൃഷ്ടിയാണു് സ്ത്രീ."

—കൺഫ്യൂഷിയസ്സു്.

"നാരികൾ—നാരികൾ—
വിശ്വവിപത്തിന്റെ
നാരായവേരുകൾ—നാരകീ-
യാഗ്നികൾ"
"മോഹിപ്പതുണ്ടു മനശ്ശാന്തി-
യെങ്കിലോ
മോഹിനിമാരിൽ നിന്നോടി
യൊളിക്കുവിൻ"
"വിശ്വസിച്ചീടാം മൃഗത്തി-
നെ, പ്പാടില്ല
വിഭ്രമമേകുമീ സ്ത്രീയാംമൃഗത്തിനെ"
"സൎപ്പത്തിനേക്കാൾ വിഷ-
മയം, നിർദ്ദയം
ദൎപ്പസമ്പൂൎണ്ണമടക്കായ്കനാരിയെ"

—ചങ്ങമ്പുഴ.

"നാരിയും പോരെന്നാകിലവളിൽ
പററിക്കൂട്ടും
സാരിയുംചേന്നാൽ പിന്നെപ്പൂരുഷൻ
ചുററിപ്പോകും.

—വെണ്ണിക്കുളം,

# * പ്രതികാരം.

(പി. ആർ. പി.)

ദുഷ്ടന്മാർ ചെയ്തിടും തെററു-
ചെററുമേയവർ കണ്ടിടാ,
തിന്മയാമക്കൊടും തീയി-
ലവർ താനേ ദഹിച്ചിടും. 1

നിർദ്ദോഷശീലരായോരെ-
ദ്ദണ്ഡിച്ചീടുകിലേവനും
പത്തനർത്ഥത്തിലൊന്നിന്നു
പാത്രമായ് വരുമോർക്കണം. 2

ഉഗ്രവേദന,യുററോർതൻ-
നാശ, മസ്വസ്ഥ ചിന്തകൾ,
അപ്രതീക്ഷിത നിർഭാഗ്യം;
കായപീഡ, മഹാഗദം, 3

രാജകോപ മിടിത്തീയാൽ
ഗേഹനഷ്ടമപശ്രുതി,
വിത്തഹാനി,യുമത്രേയി-
പ്പത്തുകൂട്ടം വിപത്തുകൾ. 4
(യുഗ്മകം)

ദ്രോഹം പുലർത്തിടും നീച-
നീചന്മാരങ്ങൊടുങ്ങിലും,
അതിയാതന കൈക്കൊൾവാ-
നവർ വീണ്ടും ജനിച്ചിടും. 5

(* ധമ്മപദം.)

# ആ സംശയം.

(ചെന്നിത്തല കൃഷ്ണയ്യർ.)

എന്റെ 'കവിരത്നമാല' (പ്രഥമഭാഗം) യിൽ, ഗ്രാമത്തിൽ രാമവമ്മകോയിത്തമ്പുരാന്റെ ഒരു കൃതിയായ 'സായാഹ്നത്തിലെ ഏകാന്തയാത്ര'യിൽനിന്നു് ഉദ്ധരിച്ചിട്ടുള്ള മൂന്നു പദ്യങ്ങൾ ശ്രീമതി മേരിജോൺ തോട്ടത്തിന്റെ 'ഗീതാവലി' എന്ന കവിതാസമാഹാരഗ്രന്ഥത്തിലെ "സായാഹ്നത്തിലെ ഏകാന്തയാത്ര"എന്ന കവിതാഖണ്ഡത്തിൽ അന്തർഭവിച്ചവയാണെന്നു മിഥുനം ലക്കം "വിദ്യാഭിവർദ്ധിനി"യിൽ ഗ്രന്ഥാവലോകനഘട്ടത്തിൽ പ്രസ്താവിച്ചു കാണുന്നു. ഇതു് എങ്ങനെയാണു സംഭവിച്ചതെന്നു് വ്യക്തമാക്കേണ്ടതു് എന്റെ കടമയാണല്ലോ. പോരെങ്കിൽ, നിരൂപകൻ ഇതിനു മറുപടി എന്നിൽനിന്നു് പ്രതീക്ഷിക്കുന്നുമുണ്ടു്.

കോയിത്തമ്പുരാൻ ജീവിച്ചിരുന്ന കാലത്തു് "സായാഹ്നത്തിലെ ഏകാന്തയാത്ര" എന്നൊരു ഖണ്ഡകൃതി താൻ രചിച്ചിട്ടുണ്ടെന്നു പറയുകയും, എന്റെ അപേക്ഷയനുസരിച്ചു അതിൽനിന്നു് ഏതാനും പദ്യങ്ങൾ ചൊല്ലിക്കേൾപ്പിക്കുകയും ചെയ്തിട്ടുണ്ടു്. തമ്പുരാൻ യശശ്ശരീരനായതിന്റെശേഷം, അദ്ദേഹത്തിന്റെ ചില കൃതികൾ അടങ്ങീട്ടുള്ള ഒരു കൈയെഴുത്തുപ്രതി എനിക്കു ലഭിക്കുന്നതിനിടയായി. അതിൽ "സായാഹ്നത്തിലെ ഏകാന്തയാത്ര"എന്ന ശീർഷകത്തിൽ ഏതാനും പദ്യങ്ങൾ എഴുതീട്ടുണ്ടു്. അവയിൽ മൂന്നെണ്ണമാണു് ഞാൻ എന്റെ "കവിരത്നമാല"യിൽ ഉദ്ധരിച്ചിട്ടുള്ളതു്. പ്രസ്തുത ഖണ്ഡകൃതി വായിച്ചപ്പോൾ, തമ്പുരാൻ എന്നെ ചൊല്ലിക്കേൾപ്പിച്ച പദ്യങ്ങൾ എന്റെ സ്മരണയിൽ വരാതെയിരുന്നില്ല. അതിനാൽ, ഈ മൂന്നു പദ്യങ്ങൾ അന്യകവിപ്രണീതങ്ങളാണോ എന്നു് ആലോചിക്കേണ്ട ആവശ്യം എനിക്കു നേരിട്ടില്ല. പോരെങ്കിൽ, മഹാകവി ഉള്ളൂർ, "കവിരത്നമാല" കൂലങ്കഷമായി പരിശോധിച്ചതാണു്. തമ്പുരാന്റെ ഒരു സാഹിത്യമിത്രവും, "കവിരത്നമാല"യുടെയും "ഗീതാവലി"യുടെയും അവതാരികാകാരനും ആയ അദ്ദേഹം പ്രസ്തുത പദ്യങ്ങളുടെ കർത്തൃത്വത്തെപ്പററി സംശയിക്കുന്നില്ല. "കോയിത്തമ്പുരാൻ ദിവംഗതനായിട്ടു കുറെ വർഷങ്ങൾ കഴിഞ്ഞിരിക്കുന്നതിനാൽ അദ്ദേഹം അപഹരിച്ചതാകാനിടയില്ലെന്നും, അനുഗൃഹീതകവയിത്രിയായ മേരിജോൺ തോട്ടം കോയിത്തമ്പുരാനിൽനിന്നു് പകർത്തിയതാണെന്നു വിശ്വസിക്കാനും പ്രയാസമാണെന്നും" നിരൂപകൻ അഭിപ്രായപ്പെട്ടിട്ടുള്ളതിനോടു ഞാനും യോജിക്കുന്നു. പിന്നെ എങ്ങനെ ഇതു സംഭവിച്ചു? എങ്ങനെയെങ്കിലങ്ങനെ ആവട്ടെ!

---

# കലയും മനുഷ്യനും.

(ശ്രീ, തോട്ടപ്പള്ളി കെ. പി. മേനോൻ.)

"കല;" ഒരു സുലളിതപദം; ആശയഗാംഭീര്യവും, സൗന്ദര്യസമ്പൂർണ്ണവും, ശ്രവണമധുരവും ആണതു്! കലാമയവും കലാകോമളവും ആണു് പ്രപഞ്ചം. മാനവസമുദായത്തിലും, മൃഗവർഗ്ഗത്തിലും, മലർവാടിയിലും, പറവക്കുലത്തിലും, ഗിരിനിരകളിലും, വാരിധികളിലും, അംബരവീഥിയിലും കാണാം കലയുടെ വിലാസം. മനുഷ്യൻ സദാ കലാവൃതനാണു്.

പക്ഷേ, മനുഷ്യരെല്ലാം കലാചതുരരല്ല. കല നേരേ കാണാനും, ആസ്വദിക്കാനും, ആനന്ദിക്കാനും എല്ലാവർക്കും ആകുന്നില്ല. മനുഷ്യനെ അവന്റെ ലക്ഷ്യത്തിലേക്കാനയിക്കുന്ന സുന്ദരവീഥിയാണു് കല. കലയെ കളിയാക്കുന്നവർ കളിയിലും കലയുണ്ടെന്നറിയുന്നില്ല. എന്നാൽ കളിയല്ല കല എന്നുള്ളതും ഓർക്കണം.

പുറക്കണ്ണുകൊണ്ടു മാത്രം ആർക്കും കല കാണുവാൻ—അതിൽ മുഴുകുവാൻ കഴിയൂല്ല. അകക്കണ്ണു തെളിഞ്ഞവർക്കേ കല ദർശനീയമാകയുള്ളൂ. അവർക്കേ അതാസ്വദിപ്പാനും, അതിൽ ലയിപ്പാനും ഭാഗ്യമാകുന്നുള്ളൂ. കേവലം സ്ഥൂലമായ വീക്ഷണങ്ങൾക്കും, ഭൗതികമായ വിചാരങ്ങൾക്കും, കർക്കശമായ വികാരങ്ങൾക്കും വിധേയമല്ല—കല. സൂക്ഷ്മതരമായ—അഭൗമമായ—ദിവ്യമായ ഒരവസ്ഥയിലാണു് കല നിലകൊള്ളുന്നതു്. അതിന്റെ സ്വരൂപവും സ്വഭാവവും വർണ്ണനാതീതമാണു്. എന്നാൽ അതു ലളിതകോമളവുമത്രേ. കോമളതരമായ ചിന്തകളോടും, മൃദുലമായ വികാരങ്ങളോടും, കൂടി അഭൗമമായും, സൂക്ഷ്മതരമായും നിരീക്ഷിക്കുന്ന മഹാത്മാക്കൾക്കേ—സഹൃദയർക്കേ—സുകുമാരകലയുടെ ആത്യന്തികമായ സുഖത്തിൽ നിർവൃതി അടയുവാൻ തരമാവുള്ളൂ. അവരാണു് കലയുടെ—വിശുദ്ധപ്രേമത്തിന്റെ—സത്യത്തിന്റെ—സന്ദേശവാഹകർ! അവരാണു് കലാവബോധർ; സൗന്ദര്യാരാധകർ; പ്രതിഭാസമ്പന്നർ; അഥവാ—സത്യജ്ഞാനികൾ.

ഇപ്രകാരം, ലളിതകലകളാകുന്ന കോവണിവഴി ഒരു കൂട്ടർ ജീവിതസൗധത്തിന്റെ അത്യുന്നതപദവിയിൽ എത്തി സുഖിക്കുമ്പോൾ, ഇതരർ അതിന്റെ അടിനിലയിൽ തന്നെ നിന്നുകൊണ്ടു് അമ്പരക്കുന്നു; സർവ്വദാ സുഖത്തിന്നുവേണ്ടി ദുഃഖിക്കുന്നു! എന്തുകൊണ്ടു്? അവർ കലാരാധകരല്ല. അവർ സ്വാർത്ഥതയുടെ ആഹ്വാനങ്ങൾക്കു വശംവദരായിട്ടു് എന്നും ഇളകിയാടുന്നു. അവരുടെ വിചാരങ്ങളും വികാരങ്ങളും വീക്ഷണങ്ങളും എല്ലാം, കേവലം പ്രാപഞ്ചികം—അസുന്ദരം. സ്വാർത്ഥരെങ്കിലും, അവർ—അവരെ അറിയുന്നില്ല! ചൈതന്യത്തിന്റെ അനുഭൂതി അവർക്കു് ഉണ്ടാകുന്നില്ല; ആത്മാർത്ഥത—അവർക്കു് ഇല്ലേ—ഇല്ല. അവരുണ്ടോ ചൈതന്യപ്രകൃതിയായ സുന്ദരകലയെ കാണുന്നു? അതു കൈവരുത്തുവാൻ വേണ്ടി അവർ മുതിരുന്നതുമില്ല. സൂക്ഷ്മാവലോകനത്തിനു അവർ അശക്തരാണു്. അവരുടെ അന്തർനയനങ്ങൾ മുകുളീകൃതവും അധോമുഖവുമായിരിക്കുന്നു. അവയെ സമുദ്ധരിച്ചു് പ്രഫുല്ലമാക്കുന്നതിന്നുള്ള ദിവ്യപ്രചോദനം അനായാസേന ലഭിക്കണം അവർക്കു്. അതിന്നുള്ള പ്രധാനമാർഗ്ഗം സംസ്കൃതാശയരായ സുഹൃത്ജനങ്ങളുടെ—സഹൃദയരായ സ്നേഹിതരുടെ—നിരന്തരമായ സമ്പർക്കമാണു്. ഈ സഹൃദയരുടെ വ്യക്തിമാഹാത്മ്യത്താൽ—അവരുടെ അന്തഃശക്തിയുടെ പ്രേരണയാൽ—അതിന്റെ ദിവ്യമായ ബഹിർസ്ഫുരണത്താൽ മററുള്ളവരിൽ നിഷ്പ്രഭമായിക്കിടക്കുന്ന പ്രതിഭ തട്ടിയുണർത്തപ്പെടുന്നു; ഉൽകൃഷ്ടതരമായ ചിന്തകൾക്കു് അവർ പ്രചോദിതരായി ഭവിക്കുന്നു. ക്രമേണ അവരുടെ ചിന്ത അസുന്ദരങ്ങളായ സ്ഥൂലപ്രകൃതികളിൽ

നിന്നും ഒഴിഞ്ഞു മാറി സുന്ദരമായ ഭാവനാലോകത്തിലേക്കുയരുന്നു. മൃദുലവികാരങ്ങൾക്കധീനരായിത്തീരുന്നു അവർ; ആത്മസത്തയെക്കുറിച്ചൊരു ബോധം അവർക്കുണ്ടാകുന്നു; പ്രതിഭയുടെ കതിരുകൾ അവരിൽ പ്രകാശിച്ചുതുടങ്ങുന്നു. അവർ കലാവബോധരും കലയുടെ ഗുണഭോക്താക്കളും ആയി ഭവിക്കുന്നു.

ഇങ്ങനെ അവർ സംഗീതം, സാഹിത്യം, ശില്പം, ചിത്രം എന്നീ കലാവിശേഷങ്ങളെ സ്നേഹിക്കുവാനും, ആദരിക്കുവാനും, സ്വായത്തമാക്കുവാനും മുതിരുന്നു.

ഈ കലാവിഭാഗങ്ങളിൽ ഒന്നെങ്കിലും ഒരുവനു് സ്വാധീനമാകുന്നു എങ്കിൽ അതു് അവന്റെ ആത്മീയമായ വളർച്ചയുടെ ഒരു ലക്ഷണമായും ഗണിക്കാവുന്നതാണു്. എങ്കിലും സംസ്കാരത്തിന്റെ മാനദണ്ഡമായി അതിനെ എപ്പോഴും എണ്ണാവതല്ല. എന്തെന്നാൽ ആത്മനിയന്ത്രണം പരിശീലിച്ചിട്ടില്ലാത്ത കലാകാരന്മാർ പലപ്പോഴും വഴിപിഴച്ചു് അവമതിക്കും അധഃപതനത്തിനും ഇടയായി ഭവിക്കുന്നതും നമുക്കനുഭവമാണല്ലോ. പക്ഷെ, സംസ്ക്കാരത്തിന്റെ സങ്കേതവുമാണു് കല എന്നുള്ളതും വിസ്മരിക്കാവുന്നതല്ല. അതിനാൽ ഏതെങ്കിലും ഒരു സുകുമാരകല സ്വാധീനമായിട്ടുള്ളവർ അതിന്റെ സാംസ്കാരികമായ മൂല്യത്തിന്റെ അവകാശികളുംകൂടി ആണെന്നറിഞ്ഞു് അതിനെ കൈവെടിയാതെ പ്രത്യേകം സൂക്ഷിക്കേണ്ടതാകുന്നു. തദ്വിധേന സ്വയം ഉയരുന്നതോടൊപ്പം അന്യരെ ഉയർത്തുന്നതിനും ശ്രമിക്കേണ്ടതാണു് കലാകാരന്റെ ധർമ്മം. മനുഷ്യപുരോഗതിക്കു പ്രേരകമായിരിക്കണം കല. മനുഷ്യന്റെ ഭൗതികവും ആത്മീയവുമായ ഉന്നമനം ആയിരിക്കണം അതിന്റെ പ്രധാനലക്ഷ്യം. ഇഹത്തിലെ സർവ്വദുരിതാശ്വാസങ്ങൾക്കും, അസമത്വപരിഹാരത്തിനും, പരത്തിലെ പരമാനന്ദപ്രാപ്തിക്കും നിദാനമായിരിക്കണം കല. അതിന്നനുഗുണമായ പ്രചോദനം ജനതയ്ക്കു കലമുഖേന ലഭ്യമാകണം. കലാസ്വാദനത്തോടുകൂടി അതിന്റെ സാംസ്കാരിക മൂല്യവും അനുഭവിക്കാറാകണം ആരും. ദേശീയത്വത്തിന്റെ കാഹളം മുഴക്കുന്നവയായിരിക്കണം കാവ്യസംഗീതാദി സർവ്വകലകളും. സമത്വസുന്ദരമായ സാമൂഹ്യവ്യവസ്ഥിതികൾക്കു പ്രചോദനം നല്കുന്നവയായിരിക്കണം കല. ചുരുക്കത്തിൽ, കല മനുഷ്യനെ, മനുഷ്യത്വത്തിന്റെ മുടിചൂടിച്ചു് വിജയിപ്പിക്കുമാറാകണം; അവനിലുള്ള ചൈതന്യത്തെ ഉണർത്തുകയും, പുലർത്തുകയും പ്രസരിപ്പിക്കുകയും—അല്ല—അതിനെ അതിന്റെ കേന്ദ്രകോടിയിൽ ലയിപ്പിച്ചു് അവനെ സുഖിപ്പിക്കയും ചെയ്യുമാറാകണം. അതു "കല;" മനുഷ്യനുള്ള "കല!!"

---

# ഗ്രന്ഥാവലോകന സമ്പ്രദായം.

(ആർ. മാധവപ്പൈ, തുറവൂർ)

ഏതാണ്ടു് ഒന്നരവ്യാഴവട്ടക്കാലത്തിനുമുൻപു് വൈക്കത്തുവെച്ചു് സമ്മേളിച്ച സന്മാർഗ്ഗപോഷിണിസഭവക ഒരു മഹായോഗത്തിൽ പ്രാസംഗികനായിരുന്ന ഡി. പത്മനാഭനുണ്ണി അവർകൾ ഭാഷാഭിമാനികളുടെ മുമ്പാകെ ഒരഭ്യർത്ഥന ഹാജരാക്കി. സാഹിത്യത്തെ ദൂഷിപ്പിക്കുന്ന ദുർഗ്രന്ഥങ്ങളുടെ പകർപ്പവകാശം വിലയ്ക്കുവാങ്ങി ആ പ്രസിദ്ധീകരണങ്ങളുടെ കൈയെഴുത്തുകോപ്പികളും പ്രസിദ്ധീകരിക്കപ്പെട്ട സകലപ്രതികളും ശേഖരിച്ചു് നശിപ്പിച്ചുകളയുകഎന്ന ഏകജോലി നിർവ്വഹിക്കുവാൻ വേണ്ടിമാത്രമായി ഒരുകമ്പനി രൂപവൽക്കരിച്ചു് പ്രവർത്തനം നടത്തണമെന്നും അങ്ങിനെ ദുർഗ്രന്ഥങ്ങൾമൂലം ഭാഷാസാഹിത്യത്തിനുണ്ടാകുന്ന ദോഷങ്ങൾ നീക്കംചെയ്യണമെന്നും ആയിരുന്നു അദ്ദേഹം അഭ്യർത്ഥിച്ചതു്. ആ യോഗത്തിൽ അദ്ധ്യക്ഷംവഹിച്ച മഹാകവി ഉള്ളൂർ അവർകൾ ഉപസംഹാര പ്രസംഗമദ്ധ്യേ ഈ അഭ്യർത്ഥനയെ പരാമർശിക്കുകയും ഇങ്ങിനെ ഒരു കമ്പനി ആവശ്യമില്ലെന്നും ആ ജോലി കാലം തന്നെ നിർവ്വഹിച്ചുകൊള്ളുമെന്നും പ്രസ്താവിക്കുകയും ചെയ്തു. ഈ അഭ്യർത്ഥനയിലും പ്രസ്താവനയിലും നിന്നു് ചില സംഗതികൾ വ്യക്തമാകുന്നുണ്ടു്. ഭാഷാസാഹിത്യത്തെ അലങ്കോലപ്പെടുത്തത്തക്കവിധത്തിൽ അസംഖ്യം ദുർഗ്രന്ഥങ്ങൾ പ്രസിദ്ധീകൃതങ്ങളാകയും പൊതുജനങ്ങളുടെ ഇടയിൽ പ്രചരിക്കുകയും ചെയ്യുന്നു എന്നൊരുവശം. അങ്ങനെയുള്ള ദുഷ്കൃതികൾ സ്വയമേവ അകാലചരമമടഞ്ഞുകൊള്ളുമെന്നും അങ്ങനെ സാഹിത്യത്തിന്റെ ബാധ ഒഴിഞ്ഞുകൊള്ളുമെന്നും ഉള്ളതു് മറുവശം. ഈ രണ്ടുസംഗതികളും അന്നും ഇന്നും എന്നും ശരിയായിരിക്കതന്നെ ചെയ്യും. എന്നാൽ മറ്റൊരുകാര്യം ഇക്കൂട്ടത്തിൽ വിസ്മരിക്കുവാൻ പാടില്ല. ദുഷ്കൃതികൾക്കു് വളരെ ചുരുങ്ങിയകാലത്തെയ്ക്കുമാത്രമേ ആയുസ്സുണ്ടാവുകയുള്ളുവെന്നിരുന്നാലും ആ ചുരുങ്ങിയ ആയുസ്സിനുള്ളിൽ അസൂയാവഹമായ പ്രചാരമാണു് ആ അല്പപ്രാണികൾക്കുണ്ടാകുന്നതു് എന്നകാര്യം വിസ്മരിക്കാവതല്ല. ആ ചുരുങ്ങിയകാലംകൊണ്ടുതന്നെ അവ തങ്ങളുടെ വിഷശക്തി മുഴുവൻ ജനസാമാന്യത്തിന്റെ ഹൃദയങ്ങളിൽ കുത്തിവെച്ചുകളയുന്നു. അതിനുശേഷം അചിരേണ അവ നശിക്കുകയും ചെയ്യുന്നു. അനുഭവം ഇതായിരിക്കെ "കാലംതന്നെ അവയെ നശിപ്പിച്ചുകൊള്ളും" എന്നു സമാധാനിച്ചു് ആശ്വാസമടയുന്നതു് ശരിയായിരിക്കുമോ?

സാഹിത്യരസാസ്വാദനത്തിൽ പടുത്വമേറുന്നവർ ജനസംഖ്യയിൽ ഒരു ചെറിയ അംശംമാത്രമേ ഉണ്ടാവൂ. അവർക്കു് സൽഗ്രന്ഥങ്ങളെയും ദുർഗ്രന്ഥങ്ങളെയുംതമ്മിൽ വേർതിരിക്കാൻ എളുപ്പത്തിൽകഴിയും; ജനസാമാന്യത്തിനു് ഈ ശക്തി ഉണ്ടായിരിക്കയില്ല. ദുഷ്കൃതികളെ പ്രചരിപ്പിക്കുവാൻ വിരുതുള്ള ചില വ്യാപാരികളുടെ പ്രലോഭനങ്ങൾക്കടിമപ്പെട്ടു് ഈ സാമാന്യജനങ്ങൾ മേൽവിവരിച്ച അല്പപ്രാണികൾക്കു് അത്യധികമായ പ്രചാരമുണ്ടാക്കിത്തീർക്കും. അതിൽ അവരെ കുററപ്പെടുത്തുവാൻ കാര്യമില്ല. അവർ അജ്ഞതകൊണ്ടു അങ്ങിനെ അബദ്ധം പ്രവർത്തിക്കുന്നു എന്നേയുള്ളു. ആ അബദ്ധത്തിൽനിന്നും ജനസാമാന്യത്തെ പിന്തിരിപ്പിച്ചു് അവരെ നേർവഴിയിൽക്കൂടി നയിക്കേണ്ടതു് സാഹിത്യരസാസ്വാദനപടുക്കളുടെ കടമയാണു്. ദുഷ്കൃതികളുടെ പ്രചരണം വേണ്ടവിധത്തിൽ തടയപ്പെടുന്നില്ലെങ്കിൽ അതിൽ കുററപ്പെടുത്തേണ്ടതു് ഇക്കൂട്ടരുടെ അലസതയെ മാത്രമാണുതാനും.

കൃത്യാന്തര പരതന്ത്രതയിൽപ്പെട്ട വല

# ചിരംജീവി.

(തിരുവല്ലാ- എൻ. കേശവപിള്ള)

ജീവിതം ഭയത്തിന്റെ
നിഴലാണെന്നോർക്കുന്തോറും
പൂവുപോൽ വിറകൊൾക-
യാണതിന്നന്തസ്സാരം
കേവലമൊരു തുരു-
മ്പെങ്ങാനും തലപൊക്കി-
പ്പോവുകിലഴലിന്റെ
പേക്കരങ്ങാണീമർത്ത്യൻ,
വാനവും വാരാശിയു-
മൊന്നുപോൽസ്വന്തംശാസ്ത്ര-
വാസനാ വ്യാപാരത്താൽ
കൈയ്യൊതുക്കിയ വമ്പൻ
നേരിയ കാറ്റൊന്നെങ്ങാൻ
വീശിയാൽ—ഒരു തുള്ളി

നീരിനാൽ തലയൊട്ടു—
തണുക്കാനിടയായാൽ
ആലിലയ്യൊപ്പം വിറ-
കൊൾകയായ്, കരിഞ്ചെമ്പിൻ-
താളുപോൽ നെടുമ്പാടെ
തളർന്നു കിടക്കയായ്!
മോഹം!—ഈ വിശ്വാണ്ഡത്തെ
ത്തൻ കീഴിലാക്കാനുള്ള
ദാഹം!—ഹ! മർത്ത്യൻ മർത്ത്യ---
ൻ,ഒല്ലറും'ദുര'മാത്രം
നിമിഷത്തിലെച്ചിരം-
ജീവിയായ് ക്കൂത്താടുന്ന-
കൃമിയാം മർത്ത്യൻ സ്വന്തം
സത്യത്തെ കണ്ടെത്തുകിൽ.

---

യുന്ന സാമാന്യജനങ്ങൾ പലപ്പോഴും പല കാര്യങ്ങളിലും അഭിജ്ഞന്മാരുടെ അഭിപ്രായങ്ങളെ അതുപോലെ ആദരിച്ചനുസരിക്കുകയാണു് ചെയ്യാറുള്ളതു്. ഗ്രന്ഥപാരായണ വിഷയത്തിലും ഈ തത്വം അംഗീകരിക്കപ്പെടുന്നു. അറിവുള്ളവർ ഒരു പുസ്തകത്തെപ്പററി നല്ല അഭിപ്രായം പറഞ്ഞാൽ ആ പുസ്തകം നല്ലതെന്നുതന്നെ സാമാന്യക്കാരൻ ഗണിക്കുന്നു. അവൻ അതിനെ ആദരിക്കുകയും ചെയ്യുന്നു. നേരെമറിച്ചാണു് അഭിജ്ഞാഭിപ്രായമെങ്കിൽ ഫലവും അതേവി[illegible]തന്നെ. ഈ തത്വം ശരിയായി മനസ്സി[illegible]ക്കിയാൽ ഒരു ഗ്രന്ഥത്തിനു് ദീർഘായുസ്സോ അല്പായുസ്സോ ഉണ്ടാകുന്നതിനു് പ്രധാനകാരണക്കാരായിരിക്കുന്നതു് അഭിപ്രായമെഴുത്തുകാരാണെന്നു കാണാം. ചുരുക്കത്തിൽ പറഞ്ഞാൽ, നിരൂപകന്മാരാണു് ഗ്രന്ഥങ്ങളുടെ "തലയിലെഴുത്തു്" കുറിക്കുന്നതു് എന്നുള്ളതിനു സംശയമില്ല.

ഭാഷാഗദ്യസാഹിത്യത്തിന്റെ പിതാവായി ഗണിക്കപ്പെടേണ്ട കേരളകാളിദാസൻ തിരുമേനി, എങ്ങിനെയെങ്കിലും കുറച്ചധികം പുസ്തകങ്ങൾ മലയാളത്തിൽ ഉണ്ടായിക്കാണണമെന്നുള്ള അഭിപ്രായക്കാരനായിരുന്നു എന്നും, അഭിപ്രായാർത്ഥികളായി സമീപിക്കുന്നവരെയെല്ലാം പ്രോത്സാഹിപ്പിച്ചു വിട്ടുവാൻ തന്നെയാണു് അദ്ദേഹം ശ്രമിച്ചിരുന്നതു് എന്നും, അതിന്റെഫലമായി കുറഞ്ഞൊരു കാലത്തിനുള്ളിൽ അസംഖ്യം പുസ്തകങ്ങൾ പ്രസിദ്ധീകൃതങ്ങളായിത്തീർന്നു എന്നും ഉള്ളതു് സർവ്വവിദിതമാണല്ലോ. എന്നാൽ അവിടുത്തെ ആ സന്മനസ്സിനെ പല എഴുത്തുകാരും തെററിദ്ധരിക്കുകയും എന്തെങ്കിലുമൊക്കെ എഴുതിക്കൂട്ടി പ്രസിദ്ധീകരിക്കുവാൻ, പേരിൽ കൊതിയുള്ള പലരും ഉദ്യുക്തരാവുകയും ഉണ്ടായി. ഈ 'ഇരമ്പിപ്പാച്ചിലി'നു് അല്പമൊരു ശമനം ഉണ്ടാക്കിത്തീർത്തതു് ശ്രീമാൻ കെ. രാമകൃഷ്ണപിള്ള അവർകളായിരുന്നു. ദുഷ്കൃതികളെ കഠിനമായി അധിക്ഷേപിക്കുന്നതിൽ അദ്ദേഹം യാതൊരു ദാക്ഷിണ്യവും കാണിച്ചില്ല. തന്മൂലം അപണ്ഡിതന്മാരായ പല എഴുത്തുകാരും തിരശ്ശീലയ്ക്കുള്ളിൽ തിരോധാനം ചെയ്യേണ്ടതായിവന്നു. ഗ്രന്ഥങ്ങളുടേയും ഗ്രന്ഥകാരന്മാരുടേയും എണ്ണം പെരുക്കാനും കുറയ്ക്കാനും നിരൂപകന്മാർക്കു് സാധിക്കുമെന്നുള്ളതിനു് ഈ അനുഭവം അത്യുത്തമമായ ഒരു ദൃഷ്ടാന്തമാണു്.

(തുടരും)

# ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ.

**അമ്മായിഅമ്മ.** 0-4-0

മരുമക്കളെ എല്ലാ വിധത്തിലും ദ്രോഹിക്കുന്ന അമ്മായിഅമ്മമൂലം ആ വധൂവരന്മാർ അനുഭവിക്കുന്ന യാതനകളെ വിവരിക്കുന്ന നോവൽ.

**അപരാധിനി.** 0-4-0

അംബികയുടെ ചാപലതയും വിടന്റെ കടിലതയും ചേരുമ്പോൾ എന്തെല്ലാം സംഭവിക്കുന്നു എന്നു കാണിക്കുന്ന ഒരു നോവൽ.

**അശ്രുധാര.** 1-0-0

ഹൃദയാലുക്കളെ ബാഷ്പാകുലരാക്കുന്ന ജീവിതാനുഭവങ്ങളടങ്ങിയ അഞ്ചു ചെറുകഥകളുടെ സമാഹാരം.

**അംബുജം.** 0-3-0

ജീവിതനൈരാശ്യംപൂണ്ട ഒരു പ്രേമിയുടെ ആത്മകഥ.

**മലഞ്ചരിവിലെ ഭൂതം.** 0-10-0

പ്രസിദ്ധനായ എഡ്ഗർവാലസിന്റെ ഒരു ഡിറക്റ്ററീവ് നോവലിന്റെ പരിഭാഷ.

**പ്രേമമുദ്ര.** 0-6-0

ഉന്നതവിദ്യാഭ്യാസം നേടിയവരുടെ ഇടയിലും പ്രേമചാപല്യങ്ങൾ ധാരാളമെന്നു കാണിക്കുന്ന ഒരു പരമരസികൻ നോവൽ.

**ലീലാഞ്ജലി.** 1-4-0

ശ്രീ: കുമുകാ ലീലാഭായിയുടെ എട്ടു ചെറുകഥകളുടെ സമാഹാരം.

**കഥാകുസുമങ്ങൾ.** 0-8-0

ശ്രീമതി സ്വർണ്ണകുമാരീദേവിയുടെ സുപ്രസിദ്ധ കഥകളുടെ പരിഭാഷ.

**ബാലാരാമം.** 0-3-0

കുട്ടികൾക്കുള്ള കഥകൾ. വർണ്ണചിത്രങ്ങൾസഹിതം. ആകർഷകമായ പുറംചട്ട. ബാലസാഹിത്യശാഖയിൽ മികച്ച ഒരു പ്രസിദ്ധീകരണം.

**പാദമുദ്രകൾ.** 0-8-0

മഹാത്മജിയുടെ അന്ത്യകാലത്തെ സംബന്ധിക്കുന്ന വയലാർ രാമവർമ്മയുടെ കവിതാകുസുമങ്ങൾ.

**മഹാത്മജി.** 0-10-0

ആത്മകഥാകഥനത്തെ ആധാരമാക്കി രചിച്ചിട്ടുള്ള ഒരു ജീവിതചരിത്രകാവ്യം.

**ജാലവിദ്യകൾ.** 0-8-0

പഠിക്കയും പ്രയോഗിക്കയും രസിക്കയും രസിപ്പിക്കയും ചെയ്യാൻ പറ്റിയ വിദ്യകൾ. ചിത്രങ്ങൾസഹിതം ആർക്കും നിഷ്പ്രയാസം ഗ്രഹിക്കാം.

**കളികൾ.** 0-4-0

കുട്ടികൾക്ക വ്യായാമത്തിനും വിനോദത്തിനും പറ്റിയ ഒട്ടേറെ കളികളെപ്പറ്റി ഇതിൽ വിവരിച്ചിരിക്കുന്നു.

**ചിത്രകഥാവലി (മൂന്നുഭാഗം)** 0 9-0

കുട്ടികൾക്കുള്ള ചെറുകഥകൾ അടങ്ങിയ ഒരു ഗ്രന്ഥാവലി. പഴയതും പുതിയതുമായ പല കഥകൾ.

**ആത്മാവും മോക്ഷവും.** 0-4-0

ആത്മാവിന്റെ അനശ്വരതയേയും മോക്ഷസമ്പാദനത്തിനുള്ള മാർഗ്ഗങ്ങളേയും പ്രതിപാദിക്കുന്ന ഉത്തമഗ്രന്ഥം.

**സ്വധർമ്മസുധ.** 0-4-0

സ്വധർമ്മപരിപാലനമാണു സർവ്വോൽകൃഷ്ടമായ പ്രവൃത്തിയെന്നു വ്യക്തമാക്കുന്ന മതഗ്രന്ഥം.

**സ്വാതന്ത്ര്യോദയം.** 0 4-0

മഹാകവി ജി. ശങ്കരക്കുറുപ്പിന്റെ ഒരു ഉൽകൃഷ്ട കവിത.

**ഗാന്ധിജയന്തി.** 0 14 0

മഹാത്മജിയുടെ മഹനീയാദർശങ്ങളെ പ്രസ്പഷ്ടമാക്കുന്ന ഒരു ഗദ്യനാടകം. അഭിനയിക്കാൻപറ്റിയതു്.

**മാതൃകാക്ഷരമാല** 0-4-0

ശ്രീകൃഷ്ണസ്തുതിപരങ്ങളായ സ്തോത്രങ്ങൾ—വ്യാഖ്യാനസഹിതം.

**വേദവ്യാസൻ.** 0-4-0

കൃഷ്ണദ്വൈപായനന്റെ ജീവിതത്തെ ശാസ്ത്രീയമായി വീക്ഷിച്ചുകൊണ്ടു രചിച്ചിട്ടുള്ള ഉൽകൃഷ്ടഗ്രന്ഥം.

**സഹകരണദീപിക.** 0-12-0

സഹകരണസംഘപ്രവർത്തകന്മാർ അവശ്യം അറിഞ്ഞിരിക്കേണ്ട എല്ലാ കാര്യങ്ങളേയും വിശദമായി വിവരിച്ചുകൊണ്ടുള്ള ഒരു സ്വതന്ത്ര സഹകരണഗ്രന്ഥം

**വായ്പസഹായി.** 0-4-0

സഹകരണസംഘങ്ങളിലെ വായ്പയിടപാടിനെപ്പറ്റി കൂലങ്കഷമായി പ്രതിപാദിക്കുന്നു.

**നമ്മുടെ സഹകരണസംഘങ്ങൾ.** 0-4-0

തിരുവിതാംകൂറിലെ സഹകരണസംഘങ്ങളുടെ നിലയെപ്പറ്റി ഇതിൽ വിശദമായി പ്രതിപാദിച്ചിരിക്കുന്നു.

**സഹകരണപ്രവേശിക.** 0-10-0

സഹകരണസംഘങ്ങളിലെ ഓഹരിയിടപാടിനെയും അംഗങ്ങളെ ചേർക്കുക, നീക്കുക മുതലായതിൽ അംഗീകരിക്കേണ്ട നടപടികളേയും വിശദീകരിക്കുന്നു.

**സാരസ്വതചരിത്രം.** 0-8-0

അസംഖ്യം രേഖകൾ പരിശോധിച്ചു തയാറാക്കിയ ഒരു ചരിത്രഗ്രന്ഥം.

**ചന്ദാവർക്കർ.** 0-2-0

ശ്രീനാരായണഗണേശചന്ദാവർക്കരുടെ ജീവിതചരിതം.

മററനേകം പുസ്തകങ്ങൾ വില്പാനുണ്ടു്. ക്യാററ്ലാഗിനു് ആവശ്യപ്പെടുക

വായനശാലകൾക്കും കച്ചവടക്കാർക്കും നല്ല കമ്മീഷൻ അനുവദിക്കുന്നതാണു്.

മാനേജർ, ശ്രീ: നരസിംഹവിലാസം ബുക്കുഡിപ്പോ,

ഇറവൂർ A O കുത്തിയതോടു് P. O.

# സ്ത്രീയിൽകാണുന്ന ആകർഷണം.

(മതിൽഭാഗം ചന്ദ്രശേഖരൻപിള്ള)

സ്ത്രീകളിൽകാണുന്ന ആകഷ്ണം ലോകത്തിൻെറ ആദികാലംമുതൽ സ്ഥിതിചെയ്യുന്നതും അനന്തകാലംവരെ നിലനില്ക്കുന്നതുമായ ഒരു അനശ്വരസത്യം മാത്രമാണെന്നുള്ളതിനു് ചരിത്രത്തിൻെറ മങ്ങിയവശങ്ങൾ സാക്ഷ്യം വഹിക്കുന്നുണ്ടു്. ലോകസംസ്കാരം അതിനു തെളിവാണു്. ശൂന്യമായ ആകാശവും അതിനടിയിൽ സ്ഥിതിചെയ്യുന്ന പ്രകൃതിയും ഈ പരമാത്ഥത്തെ മൌനമായി സ്വീകരിക്കയും ചെയ്യുന്നുണ്ടു്. പ്രസ്തുത രഹസ്യം രഹസ്യമായി സ്ഥിതിചെയ്യാനനുവദിക്കുന്നതിലാണു് യാഥാത്ഥ്യം സ്ഥിതിചെയ്യുന്നതു്. സ്ത്രീലോകത്തിൻെറ ആകഷ്ണത്തിനു് വശീഭൂതരായ പുരുഷന്മാർ കാന്തശക്തിയാൽ ലോഹഖണ്ഡമെന്നപോലെ വ്യാകുലരായിട്ടും, ഈ രഹസ്യത്തെ മനസ്സിലാക്കാൻ പ്രയത്നിക്കുന്നതിനു ധൈര്യപ്പെട്ടിട്ടും അവക്കു്, ഈ ആകഷ്ണം നാരിയിൽ എവിടെ സ്ഥിതിചെയ്യുന്നുവെന്നും എന്തിനാണു് ഈ മാദകത ജീവിതവും ഉല്ലാസവുമായിത്തീരുന്നതെന്നും മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല.

നാരി, രമണി ആദിയായി സ്ത്രീപര്യായവാചികളായ എല്ലാശബ്ദങ്ങളും നിവ്വചനാതീതങ്ങളും എന്നാൽ അനുഭവവേദ്യങ്ങളും ഗുണധമ്മദ്യോതകങ്ങളും ആകുന്നു. കാലഭേദത്താലും സ്ഥാനഭേദത്താലും ഏകത്വത്തിൽ നാനാത്വത്തിൻെറ പ്രതിഭാസ്സളവാക്കുന്ന നാരി എളുപ്പത്തിൽ ബുദ്ധിക്കുവേദ്യയായ ഒരു സൃഷ്ടിയാണെന്നു പറവാൻ സാദ്ധ്യമല്ലതന്നെ. വാസ്തവം പറയുകയാണെങ്കിൽ സ്ത്രീയുടെമഹത്വം സവ്വത്തിലും ഉപരിയായിട്ടുള്ളതാണു്. ഈ ലഘുലേഖനത്തിൻെറ ഉദ്ദേശവും ആ മഹത്വത്തെപ്പററി ചിന്തിക്കുക എന്നുള്ളതു് മാത്രമാണു്. സ്ത്രീയിൽ സ്ഥിതിചെയ്യുന്ന ഈ ആദ്യാകഷ്ണം അനേകരൂപത്തിലുള്ളതാണെന്നു് ഏവക്കും അറിയാവുന്ന പരമാത്ഥം മാത്രമാണു്, ചരിത്രകാലത്തിലെ സംഭവപരമ്പരകൾ ഇതിനുദാഹരണമാണു്. ചരിത്രത്തിൻെറ ആദികാലം മുതൽ ഇന്നുവരെയുള്ള യഥാത്ഥസംഭവങ്ങൾ സൂക്ഷ്മനിരീക്ഷണം ചെയ്യുന്നപക്ഷം സ്ത്രീപ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളം ഏകാഭിപ്രായത്തിൽ ഒരൊററ ബിന്ദുവിൽ എത്തിച്ചേരുന്നതായി കാണും.

പിതൃഗൃഹത്തിൽ മമതയുടേയും വാത്സല്യത്തിൻെറയും ഝംകാരത്തെ ജാഗരിതമാക്കുന്ന സ്ത്രീ പതിഗൃഹത്തിലെത്തുമ്പോൾ നവവികസിതമായ റോസാപുഷ്പത്തിൻെറ മാദകതയോടുകൂടി മോഹനങ്ങളായ പ്രതീക്ഷകളുടേയും അഭിലാഷങ്ങളുടേയും ഒരു നീരുറവയായിത്തീരുന്നു. അനന്തരം ഭൗതികപ്രപഞ്ചത്തിൻെറ നടത്തിപ്പിനായി വിധാതാവിൻെറ ഉത്തമ സഹവത്തിനിയായി വിശ്വവാടികയിൽ സൃഷ്ടികമ്മത്തിനുള്ള ദായിത്വം ഏറെറടുക്കുന്നു. അങ്ങിനെ അവളുടെ സ്തനങ്ങളിൽനിന്നും പുറപ്പെടുന്ന പയോധാരാരൂപത്തിൽ മാതാവിൻെറ യശോധാവള്യം ചരിത്രം സൃഷ്ടിക്കാൻ പര്യാപ്തമായിത്തീരുന്നു. തൻെറ വൈഭവങ്ങളാൽ സമസ്തലോകത്തെയും വെല്ലുവിളിക്കുന്നതിൽ അഭിമാനംകൊണ്ടിരുന്ന കഠോരകുചങ്ങൾ ഇന്നു് മാതാവിൻെറ ചുമതലാഭാരത്താൽ നതങ്ങളായിത്തീന്നിരിക്കുന്നു. എന്തെന്നാൽ ത്യാഗത്തിൻെറയും സേവനത്തിൻെറയും ജീവത്ചിത്രമായ നാരിയുടെ മടിത്തലത്തിലാണു് ലോകത്തിലെ വലിയവലിയ ചുമതലകളും നിമ്മാണശക്തിയും രൂപം പ്രാപിക്കുന്നതു്. നാരീരൂപം എത്രമാത്രം ദിവ്യമായിട്ടുള്ളതാണെന്നു നോക്കുക. സ്ത്രീ ഒന്നേയുള്ളു. പക്ഷേ, അവൾക്കു മൂന്നുരൂപമുണ്ടു്—കന്യക, പത്നി, മാതാവു്. ഓരോ ക്ഷേത്രത്തിലും അവൾക്കു തുല്യമായി അവൾമാത്രമേ ഉള്ളു.

പ്രവൃത്തിയുടേയും നിവൃത്തിയുടേയും സമ്മിലിതമായ ദർശനമാണു് നാരി. വീരതയുടേയും ശൃംഗാരത്തിന്റെയും സുന്ദരമായ ചിത്രം നിർവ്വേദത്തിന്റെ സന്ദേശവുംകൊണ്ടു് നാരീരൂപത്തിൽ ലോകസമക്ഷം പ്രത്യക്ഷമായതാണു്. ലോകം അവളുടെ യാഥാർത്ഥ്യത്തെ മനസ്സിലാക്കാൻ പരിശ്രമിച്ചാൽ, ശാസ്ത്രത്തിന്റെയും സാഹിത്യത്തിന്റെയും സഫലമായ സാമഞ്ജസ്യം എങ്ങിനെ സംഭവിക്കാമെന്നുള്ള ചോദ്യത്തിനുത്തരം കണ്ടുപിടിക്കുന്നതിനു് പക്ഷേ, വിഷമം നേരിടുകയില്ലേ എന്നുള്ള ധാരണയാൽ സ്ത്രീയെ ഒരു നിഗൂഢ രഹസ്യമായികരുതി ഇന്നും ഉപേക്ഷിച്ചിരിക്കയാണു്.

തന്റെ യൗവനത്തിനു് യാതൊരുവിലയും മതിക്കാതിരുന്ന ഊർമ്മിളയും സർവ്വവിധ യൗവനോന്മാദത്തെയും, പണയപ്പെടുത്തിയ ശകുന്തളയും, കഠോരവിരഹയാതന സഹിച്ചും പതിവ്രതാ ധർമ്മത്തെ സംരക്ഷിച്ച സീതാദേവിയും മാത്രമല്ലാ, അതുലമായ ഭോഗവിലാസങ്ങളെയും ജീവിതാനന്ദത്തെയും കാൾ ആത്മാഭിമാനത്തിനു വില കല്പിച്ചു് അഗ്നിപ്രവേശം ചെയ്ത പത്മിനിയും ഝാൽസിയുടെ പ്രാംഗണപ്രദേശങ്ങളിൽ ദുർഗ്ഗാഭഗവതിയുടെ പദചിഹ്നങ്ങളെ പരമപവിത്രമാക്കിത്തീർത്ത ലക്ഷ്മീബായിയും ലോകത്തിനു് എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിവുള്ള സ്ത്രീകളാണോ? ആ സ്ത്രീരത്നങ്ങളിലുള്ള ആകർഷണം പെട്ടെന്നു മന്ദീഭവിക്കുന്നതാണോ? ഒരിക്കലുമല്ല. പക്ഷേ, അവരുടെ ഉജ്ജ്വലചിത്രങ്ങൾ ദേശഭേദത്താലും സംസ്കാരഭേദത്താലും ഭാരതീയരേക്കാൾ മററുദേശക്കാർക്കു് രുചിച്ചില്ലെന്നുവരാം. എന്നാൽ അവൾ (സ്ത്രീ)ജീവിതത്തിലെ രാഗാത്മകതത്വങ്ങളുടെ ഏകാധികാരിണിയായി മനോവേഗങ്ങളെ ഉത്തേജിപ്പിക്കുന്നതിൽ ഉന്മത്തയാണു്. ദേശകാലങ്ങൾ അതിൽ ബാധകമല്ല. ചിലപ്പോൾ തന്റെ സൗന്ദര്യഗർവ്വത്തിൽ വ്യവഹാരഹീനയാവുന്നെങ്കിൽ മററു ചിലപ്പോൾ അവളുടെ വ്യവഹാരകുശലത നിർമ്മലമായിത്തീരുന്നു. ചിലപ്പോൾ അവൾ ഭീരുവാണു് മററുചിലപ്പോൾ നിർഭയയുമാണു്. ചില വേളകളിൽ പൗരുഷമൂർത്തിയായി ത്തീരുന്നെങ്കിൽ മററുചിലപ്പോൾ വിശുദ്ധയായ അബലയായി തീരുന്നുണ്ടു്. എന്നാൽ ഒരു പുത്രിയുടെയും കുലവധുവിന്റെയും മമതാമയിയായ മാതാവിന്റെയും ആദർശത്തെ നിർവ്വഹിച്ചുകൊണ്ടു് തന്റെ രാഷ്ട്രത്തിനും ലോകത്തിനും സുകോമളമായ ജീവിതത്താൽ ഒരാദർശമാർഗ്ഗത്തിലേക്കുള്ള സങ്കേതത്തെ കാണിച്ചുകൊണ്ടു് നാരീത്വത്തിന്റെ അനശ്വരമായ ആകർഷണത്തെ സുരക്ഷിതമാക്കി വയ്ക്കുന്നതിൽ സഫലയായി ത്തീരുന്നതിലാണു് അവളുടെ സർവ്വാംഗസുന്ദരവും അത്യന്തം ഉപാദേയവുമായരൂപം സ്ഥിതിചെയ്യുന്നതു്. അവളുടെ ഉച്ഛ്രംഖല സ്വഭാവത്തിലും ധൈര്യത്തിലും സ്ത്രീത്വത്തിന്റെ ക്ഷണികവും ഉത്കർഷണത്തിൽ ഉല്ലാസപൂർണ്ണവുമായ വികാസം നമുക്കുകാണാൻ കഴിയും. ഇതിനുകാരണം ലോകത്തിന്റെ പ്രാരംഭംമുതൽ പ്രകൃതി അവളിൽ ചുമത്തിയിരിക്കുന്ന ആ ഭാരമേറിയ ചുമതല പൂർണ്ണമായി നിർവ്വഹിക്കാൻ കഴിയാത്തതുകൊണ്ടാണു്.

എന്തായാലും ശരി, ഭർത്താവിന്റെ പ്രതിനിധിയും സൗഭാഗ്യത്തിന്റെ ജീവൽചിത്രവുമായ സ്ത്രീ കൈവളകളുടെ ആവരണങ്ങളിലും വേണീബന്ധത്തിന്റെ ബലത്തിലും അജ്ഞാതകാലംമുതൽ തന്റെ ആകർഷണത്തെ സൂക്ഷിച്ചുവച്ചിരിക്കുന്നു. മാതാവിന്റെ മമതാഭാണ്ഡത്തിൽ പരിശ്രമംകൊണ്ടു് അതിനെ സംരക്ഷിച്ചിട്ടു് യൗവനോന്മാദത്തെ മമതയായി രൂപാന്തരപ്പെടുത്തി സാഫല്യത്തിന്റെ സുന്ദരമായഫലം കരസ്ഥമാക്കി അത്യന്ത്യം ആകർഷണയുക്തയായിത്തീരുന്നു. മമതാമയിയായ മാതാവിന്റെ പയോധാര ഏതു നിർദ്ദയന്റെ ഹൃദയത്തെയും അലിക്കുവാൻ പര്യാപ്തമായിത്തീരുന്നു. സ്ത്രീയുടെ അത്ഭുതകരമായ ഈ ഗുണവിശേഷം കേവലം അനുഭവിച്ചറിയാവുന്നതാണു്. വർണ്ണിച്ചു് സ്പഷ്ടമാക്കാവുന്നവയല്ല. കാലഭേദത്താൽ ഏകത്വത്തിൽ നാനാത്വത്തെ ഉളവാക്കുന്ന സാക്ഷാൽ മായാരൂപിണിയായിത്തീരുന്ന നാരി അനിർവ്വചനീയയായി ത്തീരുന്നതിൽ ആശ്ചര്യത്തിന്നവകാശമില്ല. അ

ചങ്ങമ്പുഴയുടെ

# ഗീതഗോവിന്ദ പരിഭാഷ.

---

(I)

(വെള്ളൂർ രാമുണ്ണിപ്പിള്ള.)

വളർത്തമ്മമാരുടേയോ, ദത്തുപുത്രന്മാരുടേയോ, നിലയാണു് തർജ്ജമ ഗ്രന്ഥങ്ങൾക്കു് ഒരു സാഹിത്യത്തിലുള്ളതെങ്കിലും, ഏതൊരു ഭാഷാസാഹിത്യത്തിന്റേയും പരിപൂർണ്ണതയ്ക്കു് അത്തരം ഗ്രന്ഥങ്ങൾ അനപേക്ഷണീയങ്ങളാണു്. പെററമ്മമാരും, ആത്മസന്തതികളുമില്ലാത്തവർ പോററമ്മയേയും ദത്തുപുത്രനേയും കൊണ്ടു ചാരിതാർത്ഥ്യമടയുന്നു. വാത്സല്യാമൃത നിഷേചനത്തിൽ പെററമ്മയോടു സാദൃശ്യം വഹിക്കുന്ന ചിററമ്മമാരേയും

---

വളിൽ കാണുന്ന ആകർഷണം സ്പഷ്ടമായ രഹസ്യമാക്കിത്തീർക്കാൻ സാദ്ധ്യമല്ലതന്നെ.

പുത്രി, വധു, മാതാ, ഒരു സ്ത്രീയുടെ ഈ മൂന്നു രൂപം നാരിയുടെ ജീവിതത്തിന്റെ ആദിമദ്ധ്യാവസാനങ്ങളുടെ ഏകത്രിതമായ ഒരു ചിത്രം മാത്രമാണു്. ലോകസാഹിത്യം ഈ ചിത്രരചനയിൽ ഒട്ടും അനാസ്ഥ കാണിച്ചിട്ടില്ലെന്നുള്ളതാണു് അതിനുള്ള മേന്മ.

കാവ്യക്ഷേത്രത്തിൽ ആദ്യമായി ആദികവിയുടെ ഭാരതീവിലാസം സീതാഭഗവതിയുടെ നാമം ഉച്ചരിച്ചു. അന്നുമുതൽ ലോകം സ്ത്രീയുടെ മഹത്വത്തെ പ്രകീർത്തിക്കാൻ തുടങ്ങി. കാളിദാസനും എഴുത്തച്ഛനും സ്ത്രീയുടെ ഗീതമേററുപാടി. ഇന്നും എത്രയോ ഗോക്കികളും അനുഗ്രഹീത ലേഖകന്മാരും മാതാവിന്റെ ഹൃദയത്തിൽ നാരിയുടെ ഉജ്ജ്വലമായ വികാസത്തെ അന്വേഷിച്ചുകൊണ്ടിരിക്കുന്നു. വാസ്തവത്തിൽ സ്ത്രീയും സ്ത്രീയിലുള്ള ആകർഷണവും ലോകത്തിനു ശാശ്വതമായ രഹസ്യമായിരുന്നു. രഹസ്യമായിത്തന്നെയിരിക്കയും ചെയ്യും.

---

പിതൃഭക്തിപ്രകടനത്തിൽ ആത്മജനു തുല്യന്മാരായ ദത്തുപുത്രന്മാരേയും കാണുക സഹജമാണു്. പെററമ്മയെ അതിശയിക്കുന്ന ചിററമ്മമാരും ആത്മജനെ അതിശയിക്കുന്ന ദത്തുപുത്രന്മാരും സുലഭമല്ലെങ്കിലും ദുർല്ലഭമല്ല. അല്ലേപ്പാഴെ മൂലത്തോടു സാദൃശ്യം വഹിക്കുന്നതോ അസുലഭമായി മൂലത്തെത്തന്നെ അതിശയിക്കുന്നതോ ആയ തർജ്ജമകളും കാണപ്പെടുന്നുണ്ടു്. ഏകപത്നീവ്രതക്കാരായ പുരുഷന്മാരേയും പതിവ്രതാശിരോമാലികകളായ വനിതകളേയുംപോലെ ഏകഭാഷമാത്രാശ്ലേഷകന്മാരായ സാഹിത്യ വിപഠിഷുക്കൾക്കു് പരിഭാഷാഗ്രന്ഥങ്ങൾ ഒഴിച്ചുകൂടാൻ വഹിയാത്തവയാകുന്നു. അതിനാൽ ഏതൊരു ഭാഷയിലും തർജ്ജമഗ്രന്ഥങ്ങൾക്കുള്ള സ്ഥാനമഹിമയേപ്പററി സന്ദേഹത്തിനോ പ്രശ്നത്തിനോ പ്രസക്തിയൊട്ടുമില്ലതന്നെ. ഇന്നു് ആംഗല സാഹിത്യത്തിന്നോ മററു സാഹിത്യങ്ങൾക്കോ ഉള്ള സമുന്നതിക്കും സമുൽക്കർഷത്തിനും സമാദരവിന്നുമുള്ള ഒരു പ്രധാനപ്പെട്ട കാരണം വിശ്വസാഹിത്യത്തിലെ എണ്ണപ്പെട്ട ഗ്രന്ഥപരമ്പരകളുടെയെല്ലാം പരിഭാഷകൾ തത്തൽ സാഹിത്യങ്ങളിൽ ഉണ്ടെന്നുള്ളതാണു്. വൈദേശികഭാഷകൾ പഠിക്കുവാൻവേണ്ടി ആയുസ്സും ആരോഗ്യവും ചെലവാക്കാതേയും നശിപ്പിക്കാതേയും ആവക സാഹിത്യഗ്രന്ഥങ്ങളുമായുള്ള സമ്പർക്കം പുലർത്തുവാൻ തർജ്ജമഗ്രന്ഥങ്ങൾ വഴിതെളിക്കുമെന്നുള്ളതിനാൽ ആവക ഗ്രന്ഥങ്ങൾക്കു് മററു ഭാഷകളിലെന്നപോലെ മലയാളഭാഷാസാഹിത്യത്തിലും മഹനീയവും മാനനീയവുമായ നിലയും വിലയുമുണ്ടു്.

പരിഭാഷയെന്നതു് നിദ്രാലുക്കളായ സാ

ഹിത്യകാരന്മാരുടെ ഒരു അലസവ്യവസായമാണെന്നൊരന്ധവിശ്വാസമോ തെററിദ്ധാരണയോ സാഹിത്യലോകത്തിന്റെ മുക്കിലോ മൂലയിലോ നിന്നതിൻ വീണിട്ടുണ്ടു്. അതുമായിട്ടടുപ്പമോ, അല്ലെങ്കിൽ ആ സാഹസകർമ്മത്തിൽ ഏപ്പെട്ടിട്ടുള്ളവരുമായിട്ടെന്തെങ്കിലും പരിചയമോ ഉള്ളവരിൽനിന്നല്ല ഇത്തരം 'വിദഗ്ദ്ധാഭിപ്രായങ്ങളുടെ പ്രദുർഭാവം; പിന്നെയോ 'ഊണും കഴിഞ്ഞു തൂണും ചാരിയിരിക്കുമ്പോൾ പയററാമെന്നു തോന്നുന്ന' നിഷ്ക്രിയന്മാരായ സ്വസ്ഥവൃത്തിക്കാരിൽനിന്നാണു്. അതു് തെല്ലൊരാശ്വാസഹേതുതന്നെ.

സ്വതന്ത്രഗ്രന്ഥരചനയെക്കാൾ പാരം പ്രയാസമുള്ള പണിയാണു് പരിഭാഷാശ്രമമെന്നു മതത്തിന്നു പ്രാധാന്യം കൂടിക്കൂടി വരികയാണു്. സ്വീയമായ പ്രതിഭാവിലാസപ്രകടനങ്ങൾക്കോ, പൊടിക്കൈകൾക്കോ ശൈലീപ്രയോഗത്തിന്നോ ഒന്നും സ്ഥാനവും വകയുമില്ലാതെ "ഉടുത്തവസ്ത്രംപോലുമെടുപ്പാൻ കഴിവരാ" എന്നുള്ള കവിവചനത്തെ അനുസ്മരിപ്പിക്കുന്ന നിസ്സഹായാവസ്ഥയാണു് ഒരു തർജ്ജമക്കാരനുള്ളതു്. മുന്നിലോടുന്നവനെ പിൻതുടർന്നോടുന്ന മനുഷ്യന്റെ അസ്വതന്ത്രതയും, അനിശ്ചിതാവസ്ഥയും നാലുപാടും കണ്ണും കരളും ചെലുത്തേണ്ട ക്ലേശവും വിഷമവുമെല്ലാം പരിഭാഷകൻ തരണം ചെയ്യേണ്ടതായിട്ടുണ്ടു്. ഇതിനൊന്നും കഴിവും വകയുമില്ലാത്തവർ ചെയ്യുന്ന പരിഭാഷ "അഞ്ജനമെന്നതു് മഞ്ഞൾപോലെ വെളുത്തിരിക്കുന്നു" എന്ന മാതൃകയിൽ നിരത്ഥകവും പരിഹാസ്യവുമായ നിലയെ അവലംബിക്കുന്നു. മറെറാരാളുടെ ആശയത്തെ അത്ഥത്തിനേററക്കുറച്ചിൽ കൂടാതേയും രസസ്ഫുരണത്തിന്നു കോട്ടവും വാട്ടവും സംഭവിക്കാതേയും വേറൊരാൾക്കു പകൻ കൊടുക്കുകയെന്നതു് ശ്രമസാദ്ധ്യം എന്നല്ലാ, വാസനാസാദ്ധ്യം എന്നാണു് പറയേണ്ടതു്, മൂലഗ്രന്ഥകാരന്റെ ആശയ ശിശുവിനെ ഉൾക്കൊള്ളുന്ന ഒരു പരിഭാഷകൻ അതിന്റെ പുനരാവിഷ്കരണ വിഷയത്തിൽ ഗർഭാര പ്രസവക്ലേശങ്ങൾ തന്നെ സഹിക്കേണ്ടിയും വഹിക്കേണ്ടിയുമിരിക്കുന്നു. ഈ മുഖവുര ഇവിടെ നില്ക്കട്ടെ!

ചങ്ങമ്പുഴയുടെ കൃതികളുമായി വക്തവ്യമായ പരിചയമോ അടുപ്പമോ ഇല്ലാത്ത എന്നോടു് അദ്ദേഹത്തിന്റെ ഗീതഗോവിന്ദം തർജ്ജമയെപ്പററി സ്തവകുസുമങ്ങൾ പൊഴിച്ചുകൊണ്ടു് ഒരു സ്നേഹിതൻ അതു് വായിച്ചുനോക്കുവാൻ എന്നെ പ്രേരിപ്പിച്ചപ്പോൾ അതിനെപ്പററി ഏതാണ്ടൊരറപ്പും വെറുപ്പുമാണെനിക്കു തോന്നിയതു്. ചങ്ങമ്പുഴ പുരോഗമനസാഹിത്യത്തിന്റെ മറവിൽ നിന്നുകൊണ്ടു് ജനമദ്ധ്യത്തിൽ നിരീശ്വരത്വജ നടപ്പിൽ വരുത്തുകയും ദൈവനിന്ദ പ്രചരിപ്പിക്കയും സന്മാർഗ്ഗ സൗധത്തിന്റെ അസ്ഥിവാരങ്ങൾ തകർത്തു് തരിപ്പണമാക്കയും ചെയ്യുന്നു എന്നിങ്ങനെ ചങ്ങമ്പുഴ കൃതികളുടെ നേർക്കുള്ള ഒരു വിശ്വാസമാണു് മേൽപ്പറഞ്ഞ അറപ്പിനും വെറുപ്പിനും നിദാനം. പോരെങ്കിൽ ഗീതഗോവിന്ദകർത്താവായ ജയദേവർ പരമഭാഗവതോത്തമൻ, ഭക്തമൂർദ്ധാവതംസം; പദങ്ങളെക്കൊണ്ടു് കസർത്തുവിദ്യ കാണിക്കത്തക്കവണ്ണം നിപുണനായ പ്രഗത്ഭപണ്ഡിതൻ. ചങ്ങമ്പുഴയാകട്ടെ, പാഷണ്ഡവീരൻ, ഭാഗവതവൈരവൻ, ഭാഷാസ്വാധീനതാവിഷയകമായി പൊരുത്തമററ പുരുഷൻ ആലോചിക്കുന്തോറും അവർ തമ്മിലുള്ള അന്തരം ഉത്തരദക്ഷിണധ്രുവസാദൃശ്യം വഹിച്ചിയങ്ങുന്നു; എന്നിങ്ങനെയുള്ള വിചാര പരമ്പരകളും മേൽപ്പറഞ്ഞ മനോവികാരത്തിനു് പ്രേരകമായി ഭവിച്ചിരുന്നു എന്നാൽ പുസ്തകം കൈയിലെടുത്തു വായിച്ചു തുടങ്ങിയതോടുകൂടി ചങ്ങമ്പുഴയെപ്പററിയുണ്ടായിരുന്ന എന്റെ സംഭൃതാശയങ്ങളെല്ലാം—ദേവഗീതയെ സംബന്ധിച്ച വിശേഷിച്ചും—തെരിഞ്ഞു തകർന്നുപോയിരിക്കുന്നു എന്നു പറവാൻ എനിക്കു സന്തോഷമുണ്ടു്. വള്ളത്തോൾ മഹാകവിയുടെ കൃതികളോടൊപ്പം കാന്തിയും മേളക്കൊഴുപ്പും രസസ്ഫുരണവും ശയ്യാഗുണവും ഒത്തിണങ്ങിയതും ഒരു തർജ്ജമയെന്നു പറവാൻ വഹിയാത്തവണ്ണം അക്ലിഷ്ടസുന്ദരവുമായ ഒരു കൃതിയാണു് ദേവഗീത, (ഗീതഗോവിന്ദപ

രിഭാഷ) എന്നു് പ്രഥമദൃഷ്ടിയിൽതന്നെ അക്ഷം തോന്നാവുന്നതാണു്, അന്ത്യാദി ദ്വിപ്രാസങ്ങളുടെ പ്രചുരിമ, വൈദർഭീ പഞ്ചാലിരീതികൾ ഇണങ്ങിച്ചേർന്ന നിലയിലുള്ള പദഗുംഫനസമ്പ്രദായം, ഗാനോചിതമായ ശബ്ദഘടന, സാളമധുരവും രസാനുഗുണവുമായ ശബ്ദപ്രവാഹം എന്നിവകൊണ്ടു് ഈ കൃതി ഭാഷാസാഹിത്യത്തിലുള്ള ഉത്തമ കൃതികളുടെ പട്ടികയിൽ ചേർക്കുവാനുള്ള യോഗ്യത സമ്പാദിച്ചിട്ടുണ്ടെന്നുള്ളതു് നിർവിവാദമാണു്.

ഈ തർജ്ജമക്കു് 'ദേവഗീത' എന്നു് പരിഭാഷകൻ നാമഭേദം ചെയ്തിരിക്കുന്നതിന്റെ ഔചിത്യമെന്തെന്നറിയുന്നില്ല. ഇംഗ്ലീഷിൽ നിന്നും വിവർത്തനം ചെയ്യുന്ന ഗ്രന്ഥങ്ങളുടെ, വിശേഷിച്ചു നോവലുകളുടെ, ഊരും പേരും മാററുകയും കഥാപാത്രങ്ങളുടെ ഭാഷയും വേഷവും ഭൂഷയും മലയാളോചിതമായ നിലയിൽ രൂപഭേദം ചെയ്യുകയും ചെയ്യുന്ന ഒരുസമ്പ്രദായം നിലവിൽ ഇരുന്നിരുന്നു, പ്രേമാമൃതം, സത്യകീർത്തിചരിതം മുതലായ ഗ്രന്ഥങ്ങൾ ഇതിനുദാഹരണങ്ങളാണു്. എന്നാൽ ഇപ്രകാരമുള്ള രൂപഭേദവികാസചര്യയെ ഇദാനീന്തന മതം പിന്താങ്ങുന്നില്ല. ഉള്ളതു് ഏററക്കുറച്ചിൽ കൂടാതെ പകർന്നുകൊടുക്കുകയെന്നതാണു് തർജ്ജമയെ സംബന്ധിച്ചുള്ള സർവസമ്മതമായുള്ള അഭിപ്രായം. വിശേഷിച്ചും സംസ്കൃതം ബംഗാളി, ഹിന്ദി മുതലായ പൗരസ്ത്യഭാഷകളിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള രംഗങ്ങളും കഥാപാത്രങ്ങളും, ആചാരമര്യാദകളും സംഗതികളുമെല്ലാം മലയാളികൾക്കു് അന്യമെന്നോ അപരിചിതമെന്നോ തോന്നാൻ വഹിയാത്തവിധം നാം അവയോടു സാത്മ്യം പ്രാപിച്ചിട്ടുള്ളവരാകയാൽ ഈ പേരുമാററം എത്രത്തോളം സംഗതവും സ്വാഗതാർഹവുമാണെന്നുള്ള കാര്യം ചിന്താർഹമാണു്.

ഒരു പക്ഷെ ഗീതഗോവിന്ദത്തിന്റെ സ്വതന്ത്രപരിഭാഷ,യായതുകൊണ്ടാണോ "ദേവഗീത"യെന്ന നാമഭേദം ചെയ്തതെന്നു മാത്രമെ സംശയിക്കുവാനുള്ളൂ. "സ്വതന്ത്രപരിഭാഷ" എന്ന പദം കൊണ്ടു് പരിഭാഷകൻ നാമഭേദം മാത്രമല്ല രൂപഭേദം, ആശയവൈജാത്യം മുതലായവയേയും സൂചിപ്പിക്കുന്നതായി അനുമിക്കേണ്ടിയിരിക്കുന്നു. മൂലഗ്രന്ഥവുമായുള്ള ഒത്തുനോട്ടം ഈ അനുമാനത്തെ ബലപ്പെടുത്തുകയും ചെയ്യുന്നുണ്ടു്. തർജ്ജമയിൽ വേണ്ട ത്യാഗയോഗങ്ങൾ ചെയ്യാൻ പരിഭാഷകനു സ്വാതന്ത്ര്യമുണ്ടെന്നൊരലിഖിതസിദ്ധാന്തം പ്രചാരത്തിലിരിപ്പുണ്ടെങ്കിലും അതു തർജ്ജമക്കാരന്റെ ഉല്ലേഖന വൈജയന്തിയായി ഉന്നയിച്ചുകാണാറുണ്ടെങ്കിലും അത്ര ആദരണീയമാണെന്നു തോന്നുന്നില്ല. "ആരാന്റെ പന്തലിൽ വാ, എന്റെ വിളമ്പു കാണ്മാൻ" എന്നുള്ള ആ സിദ്ധാന്തം മൂലഗ്രന്ഥത്തിന്റെ ആശയാവിഷ്കരണവിഷയത്തിൽ പലപ്പോഴും പരാജയം വലിച്ചുവയ്ക്കുന്നതാണു്. ഇപ്രകാരമുള്ള മനോധർമ്മപ്രയോഗത്തിനു നിരങ്കുശമായ സ്വാതന്ത്ര്യം നൽകുന്നപക്ഷം ഒരു ഗ്രന്ഥത്തെ മൂന്നുനാലുഭാഷകളിലേക്കു് അനുക്രമമായി പരിഭാഷപ്പെടുത്തിക്കഴിയുമ്പോഴേക്കും അതിലെ ആശയങ്ങൾ 'മുഹൂർത്തം മൂത്രമായപോലെ' രൂപാന്തരപ്പെടുന്നതാണു്. ഒരു കഥയിവിടെ ഓർമ്മയിൽ വരുന്നു. ഒരിക്കൽ ഒരു ആനക്കുട്ടിയെ ഒരാൾ മറെറാരാൾക്കു വളർത്താൻ കൊടുത്തു. കുറേക്കാലം കഴിഞ്ഞപ്പോൾ ഒരു പോത്തുംകുററനെയാണു് പകരം കൊണ്ടുവന്നുകൊടുത്തതു്! ഉടമസ്ഥൻ ആശ്ചര്യപരതന്ത്രനായി ചോദ്യംചെയ്തപ്പോൾ ആനക്കുട്ടി, കാലപ്പകർച്ചകൊണ്ടു 'തേഞ്ഞാൻ, മാഞ്ഞാൻ' കൊമ്പുകറുത്താൻ, തുമ്പിക്കൈ ഉള്ളേപോട്ടാൻ, എന്നു മറുപടി പറഞ്ഞത്രെ. തർജ്ജമയിൽ ഓരോരുത്തർ കാട്ടിക്കൂട്ടി ഒപ്പിച്ചുവരുന്ന നിരങ്കുശമായ സ്വാതന്ത്ര്യപ്രയോഗം മൂലഗ്രന്ഥാശയമാകുന്ന ആനക്കുട്ടിയെ പോത്തിൻകുററനാക്കി മാററി മറിക്കുമോ എന്നാശങ്കിക്കേണ്ടിയിരിക്കുന്നു. മഴുവിനെ കോടാലിയും, മൺവെട്ടിയെ തുമ്പയും ആക്കി രൂപാന്തരപ്പെടുത്തുന്ന തർജ്ജമകൂടിയും അത്ര ആദരണീയമല്ല.

നമ്മുടെ പരിഭാഷകൻ, മററു ചിലരെപ്പോലെ വൃത്താനുവൃത്തതർജ്ജമക്കുവേണ്ടി സാ

ഹസപ്പെട്ടിട്ടില്ലെന്നുള്ള കാൎയ്യം വക്തവ്യമാണ്. എന്നാൽ പല ശ്ലോകങ്ങളും വൃത്താനുവൃത്തരീത്യാ മുദ്രാലങ്കാരസഹിതം തൎജ്ജമ ചെയ്തിട്ടുള്ളതിൽനിന്നും പരിഭാഷകന്റെ കഴിവിനെപ്പററി നമുക്കു മതിപ്പുതോന്നാതിരിക്കയില്ല. 'ആവാസോവിപിനായതെ....' സൎഗ്ഗം iv ശ്ലോ: 2 ന്റെയും 'സ്മരാതുരാം...' സ. 4. ശ്ലോ. 4 ന്റെയും തൎജ്ജമകൾ ഇതിനുദാഹരണങ്ങളാണ്. ഒരു ശ്ലോകത്തെ, അല്ലെങ്കിൽ ഒരു ഗീതത്തെ നാണയമാററരീതിയിൽ എണ്ണം കൂട്ടമാറു് തൎജ്ജമ ചെയ്യേണ്ടി വന്നിട്ടുണ്ടെങ്കിലും വൃഥാ സ്ഥൂലത എന്ന ദോഷം ബാധിക്കാതിരിക്കുവാൻ പരിഭാഷകൻ പ്രത്യേകം മനസ്സു ചെലുത്തിയിട്ടുണ്ടെന്നുള്ള സംഗതി സ്പഷ്ടവും ആദരണീയവുമാകുന്നു.

അരുവികളിലെ ജലപ്രവൎത്തനങ്ങളേയും രാമണീയകത്വത്തേയും അവിടത്തെ ശീതളശീകരത്വജന്യമായ ആമോദാനുഭൂതികളേയും അനുസ്മരിപ്പിക്കുമാറു് മുക്കിളയിട്ടു പതഞ്ഞുപൊങ്ങി ചുഴിയിയന്നു പരന്നൊഴുകുന്ന ചങ്ങമ്പുഴയുടെ ശബ്ദാലങ്കാരപ്രചുരിമ സൎവ്വതന്ത്രസ്വതന്ത്രമായ ഒരു കൃതിയിലെന്നപോലെ മഞ്ജീരശിഞ്ജിതസ്വനം കലൎന്നു പുരോഗമിക്കുന്നതു് നോക്കിനില്ക്കുന്നവർ അത്ഭുതസ്തിമിതരായി പകച്ചുനിന്നുപോകും; ശ്രോതാക്കൾ ചെവിവട്ടം പിടിച്ചു് സ്തബ്ധരായി നിന്നുപോകും.

ചില ഉദാഹരണങ്ങൾ ഇവിടെ ഉദ്ധരിക്കാം.

'ലളിതലവംഗലതകളാടി
കുളിർമലയാനിലനൊത്തുകൂടി;
പരിചിലിന്ദിന്ദിര കോകിലങ്ങൾ
പകരുന്ന ഝങ്കാരപഞ്ചമങ്ങൾ;
സതതം മൃദുലതരംഗകങ്ങൾ
വിതറുമിക്കുഞ്ജകുടീരകങ്ങൾ;
വികസദ്വസന്തയോഗാഞ്ചിതങ്ങൾ
വിരഹിജനാത്മവിഭേദകങ്ങൾ
നിറയുന്നൊരീ യമുനാതടത്തിൽ
നിരുപമശ്യാമവനോദരത്തിൽ;
കനകാംഗികളുമായൊത്തുകൂടി
കലിതകൌതുകം നൃത്തമാടി
വിവിധസല്ലാപജോല്ലാസഭാവൽ
വിഹരിച്ചീടുന്നു, ഹാ! വാസുദേവൻ!
സൎഗ്ഗം 1. ഗീതം 3—1.

(2)

അമ്പിളിത്തെല്ലിനെച്ചാലെ-മിന്നു-
മന്തിമസന്ധ്യയെപ്പോലെ,
ഹസ്തവിന്യസ്തമാലോലം-സാധ്വി
വിതൃജിച്ചീലക്കപോലം.
ഹാ, കേശവ, നിൻവിയോഗം-രാധ-
യ്ക്കേകുന്നു ശോകജോദ്വേഗം.
സ. 4. ഗീ—9—6.

(3)

പൂന്തേനിൽ കൊതിപൂണ്ടുഴന്നുമുരളും
വണ്ടിണ്ടയാൽ തണ്ടല-
ഞ്ഞേന്തിത്തൊന്തിനമാന്തളിർകുലക-
ളിൽത്തത്തും പികശ്രേണികൾ,
ചിന്തുംകാകളികണ്ണുശല്യമരുളും പാ-
ന്ഥവൃജം, പാട്ടുപെ-
ട്ടന്തിത്തള്ളിദിനം കഴിപ്പുദയിതാ-
സങ്കല്പസമ്പ്രാപ്തിയിൽ.
സ. 1. ശ്ലോ. 11.

(4)

താളത്തോടൊത്തു പീലിത്തിരുമുടിയിളകി,
സ്സാന്ദ്രമാം വേണുഗാനം
മേളിക്കെത്തൻസമിത്തിൽ ഹൃദയമലിയു-
മാമുഗ്ദ്ധമാർ കണ്ടിടാതെ
ഓളംരാധാകപോലങ്ങളിലിളകിയ-
നുസ്യൂതമായാപതിക്കും
ലീലാഗോപാലനേത്രാഞ്ചലമനവരതം
നിങ്ങളെക്കാത്തിടട്ടെ!
സ. iii. ശ്ലോ. 28.

(5)

പാലിക്കാൻ ഗോകുലത്തെ,പ്പെരുമഴപൊ-
ഴികെ,പ്രീതിയോടുന്നതശ്രീ-
കോലുംഗോവദ്ധനത്തെപ്പിഴുതു,കുടപിടി-
ച്ചേതു കൈലാലപിച്ചോ;
ചേലിൽ ഗോപീസഹസ്രാധരവിനിഹി-
തസിന്ദൂര,മന്ദസ്ഥദപ്പം
മേലേലും പോലുലാവും ഹരികര,മതുനി-
ങ്ങൾക്കു നൽകട്ടെമോദം.
സ. 4. ശ്ലോ. 36.

# കമ്മ്യൂണിസ്ററ് റഷ്യയുടെ സത്യാവസ്ഥകൾ.

(മംഗലം ചക്രപാണി.)

പത്തുകൊല്ലത്തെ അസ്വസ്ഥതയ്ക്കും വിപ്ലവത്തിനും ജീവിതമത്സരത്തിനും ശേഷമാണു ലോകത്തിലെ ഏററവും വലിയ രാഷ്ട്രമായ റഷ്യ സ്ഥിതിസമത്വപരീക്ഷണത്തിന്റെ പ്രത്യേകരംഗമായ്ത്തീർന്നതു്. റഷ്യയുടെ ഈ ബൃഹത്തായ പരിവർത്തനം അസൂയയോടുനോക്കിക്കൊണ്ടിരുന്ന സാമ്രാജ്യദുഷ്പ്രഭുത്വവും, മുതലാളിത്വവും റഷ്യ മാർക്സിയൻ സിദ്ധാന്തത്തിൽ നിന്നു വളരെ അകന്നുപോയെന്നു അപവാദം പറഞ്ഞുതുടങ്ങി. മാർക്സിന്റെ തത്വങ്ങൾ ലേശംപോലും ചെവിക്കൊള്ളാത്ത രാഷ്ട്രങ്ങളാണു് അവയേ വളരെയെല്ലാം അംഗീകരിച്ച റഷ്യയേ കുററം പറയുന്നതു്. മാർക്സിന്റെ വിഭാവനയിൽ നിന്നു വളരെ അകന്ന ഒരു സ്വേച്ഛാധിഭരണം ഇന്നു റഷ്യയിൽ നടക്കുന്നുണ്ടെന്നതു് പരമാർത്ഥമാണു്. എന്നാലും, 1917-ൽ ലോകത്തെ ആകമാനം വിസ്മയിപ്പിക്കയും വിഭ്രമിപ്പിക്കയും ചെയ്ത ഒരു സമൂലപരിവർത്തനമാണു് റഷ്യ കണ്ടെത്തിയതെന്നുള്ളതു വിസ്മരിക്കാവുന്നതല്ല. ഇന്നു ലോകത്തിന്റെ ഏതുഭാഗത്തേയും കിടുകിടാ വിറപ്പിച്ചുകൊണ്ടിരിക്കുന്ന കമ്മ്യൂണിസമാണു് റഷ്യ പരീക്ഷണശാലയിൽ കണ്ടെത്തി പ്രായോഗികമാക്കിത്തീർത്ത ആ പരിവർത്തനം—ആ പരിവർത്തനം സാമ്രാജ്യപ്രഭുത്വത്തേയും മുതലാളിത്വത്തേയും സാറിസത്തേയും റഷ്യയിൽ നിന്നു ഒന്നടങ്കം തുത്തെറിഞ്ഞുകളഞ്ഞു. വിപ്ലവാത്മകമായ അതു് ഏതു മുതലാളിത്വത്തേയും ഏതു സാമ്രാജ്യപ്രഭുത്വത്തേയും നിശിതമായ് സ്പർശിച്ചു ഭയപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ആ വൈരാഗ്യം മൂലമാണു് മൂലധനരാഷ്ട്രങ്ങൾ കമ്മ്യൂണിസം റഷ്യയ്ക്കു യാതൊരു സാമ്പത്തികസമീകരണവും സംഭാവന ചെയ്തിട്ടില്ലെന്നു ഘോഷിക്കുന്നതു്. പക്ഷേ അതു ശരിയായിരുന്നേക്കാം. എന്നാലും ഒരു കാര്യം തുറന്നു സമ്മതിച്ചേതീരു. എന്താണെന്നു വച്ചാൽ മററു രാഷ്ട്രങ്ങളെ അപേക്ഷിച്ചു ഒരു സാമ്പത്തിക ക്രമീകരണമെങ്കിലും റഷ്യയിലുണ്ടെന്നു മാത്രം.

മാർക്സിയൻ സിദ്ധാന്താനുസരണം സമുദായത്തിന്റെ സമഷ്ടിവാദഗതിയിൽ വളരെ വിശ്വസിച്ചിരുന്നവരാണു് ലെനിൻ ട്രോഴ്സ്കി ബുക്കാറിൻ തുടങ്ങിയ റഷ്യൻ ബോൾഷേവിക്ക പ്രക്ഷോഭണത്തിന്റെ പ്രണേതാക്കൾ. വ്യക്തിയിൽനിന്നു സ്വകാര്യസ്വത്തുടമ രാഷ്ട്രത്തിന്റെ സമഷ്ടിയിലേക്കു നീക്കം

---

(6)

ചേലഞ്ചും ചെമ്പരത്തിക്കുളിർമലരൊ-
ളിയാളുന്ന ചുണ്ടുല്ലലശ്രീ-
കോലുംകണ്ണാ,മധൂകച്ഛവികലിതരസം
കാന്തിചിന്നും കപോലം
ലോലത്വം ചേർന്നോരോമൽത്തിലസു-
മസമമാം നാസ,നിന്നാസ്യ-
ത്താലേവം വെൽവുകുന്ദോജ്ജ്വലസുദതിമണേ
ദാസ്യവിശ്വമപ്പുഷ്പബാണൻ.

ഇങ്ങനെ പകർത്താൻ തുടങ്ങിയാൽ അവസാനമില്ല.

സരളമധുരമായ പദാവലികൾ കടഞ്ഞെടുത്തു് പാഞ്ചാലീ രീതിയിലിണക്കിച്ചേർത്തു് ചമ്പൂഗ്രന്ഥങ്ങളിലെ ആകർഷകമായ ഗദ്യപദ്യങ്ങളോടു സാഹോദര്യം പുലർത്തുമാറു് നിരന്നു വിരിഞ്ഞുനില്ക്കുന്ന കുസുമാവലികളോടുകൂടിയ ഈ പരിഭാഷോദ്യാനത്തെപ്പററി എന്താണു പറക!

ചെയ്താൽ സമത്വസുന്ദരവും സംതൃപ്തവുമായ ഒരുമനുഷ്യസമുദായത്തെ സൃഷ്ടിക്കാമെന്നും അവർ ബലമായിവിശ്വസിച്ചിരുന്നു-പക്ഷേ ആ വിശ്വാസം ശരിയല്ലെന്നും അതു നടപടിയിൽ കൊണ്ടുവരാവുന്ന ഒരു പ്രസ്ഥാനമല്ലെന്നും മുതലാളിത്തരാഷ്ട്രങ്ങൾ ഇന്നും എതിർത്തുവരുന്നുണ്ടു്. വിശേഷിച്ചു് റഷ്യയുടെ ഇന്നത്തെ ഡിക്റേററർഭരണംതന്നെ അതിന്റെ അപ്രായോഗികതയെ തെളിയിക്കുകയാണെന്നു് അവർ വാദിക്കുന്നു. വിപ്ലവംനിലച്ചു കുറെ വർഷങ്ങൾകഴിഞ്ഞപ്പോൾ പൂർണ്ണമായ ഒരു സാമ്പത്തികസമീകരണം നടപടിയിൽകൊണ്ടുവരാൻ മനുഷ്യസ്വഭാവരീത്യാ തികച്ചും സാദ്ധ്യമല്ലെന്നു റഷ്യൻനേതാക്കൾപോലും മനസ്സിലാക്കി. അതിനെ ആസ്പദമാക്കിയാണു അല്പമാത്രമായ ഒരു സ്വകാര്യസ്വത്തുടമ വ്യക്തിസ്വാതന്ത്ര്യാർത്ഥം അനുവദിച്ചുകൊടുക്കാൻ നിർബ്ബന്ധിതമായതു്. റഷ്യയിൽ ഇന്നുകാണുന്ന പരിമിതമായ ആ സ്വകാര്യസ്വത്തുടമയാണു മൂലധനവാദികൾ സ്ഥിതിസമത്വത്തിന്റെ അപ്രായോഗികവശമായ് ഉയർത്തിക്കാണിക്കുന്നതു്.

സമഷ്ടിപരമായ റഷ്യൻ സാമ്പത്തികസമ്പ്രദായം കൂട്ടുകൃഷി, ഖനനം, വ്യവസായീകരണം മുതലായവയിൽകൂടെ അത്ഭുതകരമായ അഭിവൃദ്ധിയ്ക്കും ഹേതുകമായിട്ടുണ്ടെന്നു മുതലാളിത്ത രാഷ്ട്രങ്ങൾതന്നെ സമ്മതിക്കുന്നുണ്ടു്. കൽക്കരി, ഇരുമ്പു്, സ്വർണ്ണം തുടങ്ങിയുള്ളവയുടെ അവിടുത്തെ ഇന്നത്തെ ഉല്പാദനത്തോതു വളരെ മികച്ചതാണു്. വലിയ വലിയ വ്യവസായ ശാലകൾ, അണകൾ, റയിൽപാതകൾ തുടങ്ങിയ ദേശീയസ്ഥാപനങ്ങൾവഴി റഷ്യ ഇന്നുല്പാദിപ്പിച്ചുകൊണ്ടിരിക്കുന്ന വിഭവങ്ങൾ ആരെയും അമ്പരപ്പിക്കുന്നുണ്ടു്. അവരുടെ ഈ ഉല്പാദനം വർദ്ധിപ്പിക്കൽ അവിടുത്തെ സാമാന്യക്കാരന്റെ ജീവിതത്തോതു് ഉയർത്തുന്നതിനും പുറത്തുനിന്നുമുള്ള ആക്രമണക്കൊതിയേറിപ്പാപ്പുകളെ തടയുന്നതിനുമാണെന്നാണു് അവർ പറയുന്നതു്. പക്ഷേ മൂലധനരാഷ്ട്രങ്ങൾ ആ വാദത്തെ എതിർക്കുന്നു. ഈ സംരംഭങ്ങളെല്ലാം അന്യരാഷ്ട്രങ്ങളെ എതിർക്കാനും ആക്രമിക്കാനും ആണെന്നാണു മൂലധനവാദികളുടെ അഭിപ്രായം. തന്നെയുമല്ല, റഷ്യയിലെ വിഭവസമൃദ്ധി അവിടുത്തെ ആളുകളുടെ ഗുണത്തിനുവേണ്ടി വിനിയോഗിക്കാതെ അന്യനാട്ടുകളിൽ വിപ്ലവംഉണ്ടാക്കുന്നതിനുപയോഗിച്ചുകൊണ്ടിരിക്കുന്നതുമൂലം അവിടുത്തെ സാധാരണക്കാരായ തൊഴിലാളികളുടെനില മററുപ്രജായത്തഭരണരാഷ്ട്രങ്ങളിലെ തൊഴിലാളികളുടേതിൽ നിന്നും വളരെ അധഃപതിച്ചതാണെന്നും മൂലധനരാഷ്ട്രങ്ങൾ പരാതിപറഞ്ഞു പരത്തുന്നുണ്ടു്. അതു ശരിയോ തെറേറാ എന്തുമായിക്കൊള്ളട്ടേ. റഷ്യ ഇന്നും സ്വന്തമായ കഴിവിൽ ഒരു ഒന്നാംകിട വ്യവസായികരാഷ്ട്രമാണെന്നുള്ളതു വെറും പരമാർത്ഥമാണു്.

തൊഴിലാളി ഡിക്റേററർ ഭരണംമൂലം മാർക്സോ ലെനിനോ വിഭാവനചെയ്ത ഒരു ഭരണരീതി ഇന്നു റഷ്യയിൽ നടക്കുന്നില്ല. അവിടെ ഇന്നു നടന്നുകൊണ്ടിരിക്കുന്നതു് സ്റ്റാലിന്റെ ഒരു സ്വേച്ഛാധിഭരണമാണു്. ജനായത്ത ഭരണരാഷ്ട്രങ്ങളിലെ പൌരന്മാക്കുള്ള വ്യക്തിസ്വാതന്ത്ര്യംപോലും ഇന്നു റഷ്യയിലില്ല. എന്നിരുന്നാലും ഒരുകാര്യം സമ്മതിച്ചേ മതിയാകൂ. എന്താണെന്നുവച്ചാൽ അവിടെ ആരും പട്ടിണികിടക്കേണ്ടെന്നു്. വയറുകാഞ്ഞു മരിക്കേണ്ടെന്നു്. കൊള്ളയും കൊള്ളരുതാഴികയും അസമത്വവും അവിടെ ധാരാളം നടക്കുന്നുണ്ടെങ്കിലും ഇതു് ഒരു തനിസ്സത്യമാണെന്നു ഈയിടെ റഷ്യയിൽനിന്നു മടങ്ങിവന്ന ഒരു കൃസ്ത്യൻ മിഷനറി പ്രസംഗിച്ചു കേട്ടതാണു്. ഏതോ അപഥത്തിൽ ട്രേഡ്യൂണിയൻസ്സ് സ്റ്റേററിന്റെ ഉപകരണങ്ങളായിപ്പോയതുമൂലമാണു് അവിടുത്തെ തൊഴിലാളികളുടെ നില ഇന്നും ഉയരാതിരുന്നിട്ടുള്ളതെന്നാണു് അദ്ദേഹത്തിന്റെ അനുമാനം.

(തുടരും)

# ദിവ്യദർശനം.

---

(മഞ്ജരി)

(എ. വി. കൃഷ്ണശർമ്മാ. എം. എ.)

ചണ്ഡാംശു പോയെങ്ങോ, ചന്ദ്രികാവ്യാജ-
വിണ്ടലംപുഞ്ചിരിതൂകി പാരിൽ ത്താൽ
പാലൊളിപ്പൂനിലാവാർന്നുഭൂതലം
ചാലെത്തിളങ്ങി തൂവെള്ളിപോലെ.
എങ്ങുമേശാന്തമായ് തോന്നിമേ, ജീവി-
തങ്ങൾതൻ വിശ്രമമേററിരുന്നു. കൾ
ചേതോഹരമാ മാരാവിങ്കലേകനാ-
യെതോന്നിനച്ചുംകൊണ്ടു നേരത്തിൽ
ഭദ്രമായെൻമുറിക്കുള്ളിൽഞാൻ സാമോദ-
നിദ്രയെക്കാത്തു കിടന്നിരുന്നേൻ.
പാതിരാത്തിങ്കൾതൻ ശീതകരാഗ്രങ്ങൾ
വാതായനംവഴി മന്ദമന്ദം
എന്നുള്ളിലങ്ങിങ്ങു നീട്ടിയിരുൾനീക്കി
മിന്നിവിളങ്ങിലസിച്ചിരുന്നു.

* * * * *

ആദ്യന്തഹീനമായാശ്ചര്യമായൊര-
വേദ്യമാം വിശ്വത്തിൻ ദിവ്യശില്പി
വാനമാംനീലമേൽ തട്ടിലിപ്പൊൽക്കുടം
നൂനംതൻസൃഷ്ടിജാലത്തിനായി
കാരുണ്യമോടെനൽപാൽക്കുഴമ്പെങ്ങുമേ
കോരിച്ചൊരിവാൻ ചമച്ചതല്ലീ?
വാരുററതാരകത്താരുകൾ തൂന്നോരി-
ത്തോരണപ്പന്തലിൽ തങ്കദീപം
ലോകഗുരുക്കളാംബുദ്ധനും ക്രിസ്തുവു-
മേകമഹാത്മാവാം ഗാന്ധിജിയും
ഭേദരഹിതമായേതിലു മേന്തിയ
സോദരസ്നേഹമാം തേജസ്സാമോ?
അല്ലെങ്കിലംബര പ്പാലാഴിതന്നില-
ങ്ങുല്ലസിച്ചീടുമമൃതപൂരം
പ്രേമസ്വരൂപൻ പ്രപഞ്ചപിതാവഹോ!
തൂമയിൽതൂകി ലസിപ്പതാവാം.
ആകാശസാമ്രാജ്യമാകവെ തന്നുടെ-
യേകാധിപത്യത്തിൻ കീഴിലാക്കി
താരകചന്ദ്രാദി ജ്യോതിസ്സതങ്ങളിൽ
ചാരുവാംകാന്തി കവർന്നുവാങ്ങി
ലോകത്തിൽ ചൂടുകരങ്ങൾകടത്തിയ-
ങ്ങാകവെതാപം പരത്തിയെങ്ങും
മാനത്തിലുച്ചനായ്‌വാണരുളീടിന
ഭാനുമാനാഴിയിലാണ്ടിതല്ലോ!
എണ്ണമററീടിടുന്നാരിച്ചെറുമീനങ്ങൾ
വിണ്ണിടംതന്നിൽ സമത്വമോടേ
മാനവലോകത്തിൻ മാലിന്യമാകിന
ദീനമാംഭിന്നത നോക്കിനോക്കി
കേവലംമർത്ത്യരായീടുമീ നമ്മുടെ
ഭാവങ്ങൾകണ്ടു ഹസിപ്പതല്ലീ?
കാലമാംചക്രം തിരിഞ്ഞുതിരിഞ്ഞുകീഴ്-
മേലായിമാറുന്നു ലോകമെല്ലാം.

* * *

ഈവണ്ണമോരോരോ ചിന്താതരംഗങ്ങ-
ളാവർത്തിച്ചുള്ളിൽമറിഞ്ഞിരുന്നു.
പെട്ടെന്നകത്താരോവന്നപോൽ തോന്നി-
ഞെട്ടിയെഴുന്നേററു നോക്കിചുററും. ( ഞാൻ
കാണായെനിക്കപ്പോൾ തൂവെള്ളതൂവിനോ-
രേണാങ്കചാരു കിരണങ്ങളിൽ
ഏതോവിശിഷ്ടമായുള്ളൊരുരൂപമി-
ഭൂതലസ്പർശമിയന്നിടാതെ
പാരംപ്രശാന്തതപൂണ്ടുതൻ വെൺകതിർ-
പൂരംപൊഴിച്ചിട്ടും കൈത്തലത്തിൽ
കാഞ്ചനനിർമ്മിതമായൊരുപുസ്തകം
തഞ്ചത്തിലേന്തിനടന്നിടുന്നു.
ചിന്തിച്ചിരിക്കാതിദ്ദിവ്യമാംകാഴ്ചയെൻ
സ്വാന്തത്തിൽ സംഭ്രമമേററിയല്പം
എന്നാലുംവന്നതു വന്നിട്ടുമെന്നുഞാ-
നന്നേരമോർത്തുംകുസലമന്യ
നിസ്തുലസൗമ്യതപൂണ്ടൊരാ രൂപത്തോ-
ടിത്തരംസാദരം ചോദ്യംചെയ്തേൻ-
"ആരുനീ? ദേവതാരൂപമേ! യെങ്ങുനി-

നാരെത്തിരക്കി യിങ്ങാഗമിച്ചു?
എന്തുനിൻ കരതല്ലജം തന്നില-
ങ്ങെന്താണെഴുതുന്നു ശാന്തമായി?"
ഏവമെൻവാക്കുകൾ കേട്ടൊരുനേരമ-
ദ്ദേവതപുഞ്ചിരിപൂണ്ടുചൊന്നാൾ
"അന്തമില്ലാതുള്ളൊര ന്തരീക്ഷത്തിൽ നി-
ന്നെന്താതനീശൻ തന്നാജ്ഞയാലെ
ദൈവത്തെയേററവും ഭക്തിയായ്പൂജിച്ചു
സേവിക്കും മാനുഷ നാമമെല്ലാം
ഒന്നൊഴിയാതെ യെഴുതിക്കൊണ്ടിങ്ങനെ
മന്നിടത്തെങ്ങുമെ സഞ്ചരിപ്പു."
ദിവ്യസ്ത്രീതൻവാക്യം കേട്ടടൻതന്നെ ഞാ-
നീവിധം വീണ്ടുംപറഞ്ഞീടിനേൻ.
"എന്നുടെപേരുമക്കൂട്ടത്തിലെങ്ങാനും
വന്നിരിപ്പുണ്ടോ നീ ചൊല്ലിയാലും"
ആയതിന്നുത്തരമായസ്വരൂപം ത-
ന്നായതനേത്രങ്ങൾമൂടിമെല്ലെ.
താരാഗണനാഥ തുല്യമാംതന്നുടെ
ചാരുതിരുമുഖ മൊന്നനക്കി.
പാരിൽപിറന്നതു തൊട്ടൊരുതെററുമേ
നേരായറിഞ്ഞുകൊണ്ടു ന്നോളവും
ചെയ്തതില്ലെന്നല്ല; ജീവജാലങ്ങളെ
കൈതവമെന്നിയെ യൊന്നുപോലെ
സോദരതുല്യമായ് സ്നേഹിക്കുമെന്നുള്ളം
വേദനാപൂർണ്ണമായ്ത്തീർന്നിതപ്പോൾ.
ചൊന്നുഞാൻപിന്നെയും "തൻസഹജീവി-
മന്നിതിലുള്ള താമേതിനേയും (യായ്
എന്നാളുംസ്നേഹിപ്പോരാളായിട്ടെങ്കിലു-
മെന്നാമമൊന്നുനീ ചേർത്തിടേണേ!"
ആയതുപോലെ നടത്തിയാരൂപംതൻ
മായയാലെങ്ങോ മറഞ്ഞുമാഞ്ഞു.

* * * * *

വീണ്ടുമതുപോലടുത്തതാം രാവിലും
കണ്ടുഞാനദ്ദിവ്യ രമ്യരൂപം
മന്ദമായെൻമുന്നിൽ വന്നുതൻപുസ്തക-
മൊന്നുതുറന്നു; ഞാൻനോക്കിമോദാൽ
എന്തൊരാശ്ചര്യ, മസ്സർവ്വേശൻ തന്നുടെ
സന്തോഷസൽകൃപാപാത്രങ്ങളാം
ഈ മന്നിടത്തിങ്കലുള്ളൊരുമാനവ-
ന്നാമങ്ങൾക്കൊക്കവെ മീതെയായി
എന്നുടെപേരുഞാൻ കണ്ടേൻവലുതായ
പൊന്നുകുറിയിൽ കുറിച്ചിരിപ്പു!
ആയതിൻ വാരൊളിയെൻമിഴിവഞ്ചിച്ചു-
പോയി; ഞാൻപെട്ടെന്നുകൺമിഴിച്ചു.
എന്തൊരുവിസ്മയം! ബാലദിവാകരൻ
തൻതങ്കത്താമരത്താരിൻ കാന്തി
ചിന്നും കരങ്ങളാലെന്നുള്ളിലെങ്ങുമേ
ചന്തത്തിൽ ചെഞ്ചായംതേച്ചിരുന്നു.
അന്നുതൊട്ടെപ്പൊഴും"ദ്ദിവ്യദർശന"
മെൻമുന്നിൽ മിന്നിവിളങ്ങീടുന്നു.
ശാശ്വതമായൊരപ്പാവന സ്നേഹംതാ-
നീശ്വരപ്രീതി തന്നേകമൂലം.

---

* ഒരു ഇംഗ്ലീഷ്കവിതയുടെ അനുകരണം.

---

## നമ്പ്യാരാശാനു തെററി

—*—

കുളത്തൂർക്കാരി ഒരു സ്ത്രീ തന്റെ കുഞ്ഞിനെ കഴക്കൂട്ടം ചന്തയിൽവച്ച് 4-അണയ്ക്കു വിററ് ആഹാരസാധനങ്ങൾ വാങ്ങിയതായി അറിയുന്നു. പട്ടിണികൊണ്ടു പൊറുതി കെട്ട ആ ഗതിയില്ലാത്ത തള്ള അവളേയും കുഞ്ഞിനേയും രക്ഷിക്കാൻ കണ്ട വിദ്യയാണു്.

"കുഞ്ഞികുടിക്കാൻ വകയില്ലാഞ്ഞാൽ
കുഞ്ഞിനെവില്ക്കും പാപികളുണ്ടോ?"

ഉണ്ടു്! ഉണ്ടു്!! നമ്പ്യാക്കു തെററുപററി അന്നത്തെക്കാലമല്ലിന്നു്! ജനകീയം.

—*—

# വിഷയവിവരം.

# VIDYABHIVARDHINI

License No. 455. Regd. No. T. 116.

Dated 28 - 11 - 1945 Regd. No M. 4891.

| വരിസംഖ്യ. | | പരസ്യക്കൂലി. | |
|---|---|---|---|
| ഒരു വർഷത്തേക്കു് 5 ബ്രി: രൂ. | സ്ഥിരപരസ്യക്കാർക്കു്. | | ഒരു പ്രാവശ്യത്തേക്കു് |
| ഒററ പ്രതിക്കു് 8 ണ. | മുഴുപ്പേജിനു് | 50 രൂ. | 8 രൂ. |
| ഇൻഡ്യയ്ക്കു പുറമേ 6 ബ്രി: രൂ. | അരപ്പേജിനു് | 30 ,, | 6 ,, |
| ,, ഒററ പ്രതിക്കു് 10 ണ. | കാൽപ്പേജിനു് | 20 ,, | 4 ,, |

**ലേഖകന്മാരോടു്:—**

ലേഖനങ്ങൾ കടലാസ്സിന്റെ ഒരുവശത്തുമാത്രം വൃത്തിയായി മഷികൊണ്ടെഴുതി ഓരോ ഇംഗ്ലീഷുമാസവും 15-ാം തീയതിക്കകം ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പ്രസിദ്ധീകരണത്തിനു സൗകര്യമില്ലാത്ത ലേഖനങ്ങൾ തിരിച്ചു കിട്ടണമെങ്കിൽ അതിലേക്കുള്ള സ്റ്റാമ്പു് അയച്ചിരിക്കേണ്ടതാണു്.

**വരിക്കാരോടു്: —**

ഇതേവരെ വരിസംഖ്യ അടച്ചിട്ടില്ലാത്തവർ ഈ ലക്കം കിട്ടിയാലുടൻ പണം മണിയാർഡർ ചെയ്യാൻ അപേക്ഷ.

വി. പി. ഏർപ്പാടു് ഇരുകൂട്ടർക്കും നഷ്ടകരമാകയാൽ വരിസംഖ്യ എപ്പോഴും മുൻകൂറായിത്തന്നെ അയച്ചിരിക്കണം.

ആഫീസ്സിലേക്കു് അയയ്ക്കുന്ന എല്ലാ കത്തുകളിലും മാസികയുടെ റാപ്പറിൽ കാണുന്ന അവരവരുടെ രജിസ്റ്റർ നമ്പർകൂടി കാണിച്ചിരിക്കേണ്ടതാണു്.

പണസംബന്ധമായ എഴുത്തുകൾ, മണിയാർഡർ ഇവ മാനേജരുടെ മേൽവിലാസത്തിലും, ലേഖനസംബന്ധമായവ എല്ലാം പത്രാധിപരുടെ മേൽവിലാസത്തിലും അയയ്ക്കേണ്ടതാണു്.

N. B. അഭിപ്രായത്തിനയയ്ക്കുന്ന പുസ്തകങ്ങളുടെ 2 പ്രതിവീതം അയച്ചിരിക്കണം. മാസിക ഇംഗ്ലീഷുമാസം 15-ാം തീയതിക്കകം കിട്ടാത്തപക്ഷം വിവരം ആഫീസിൽ അറിയിക്കണം.

മാനേജർ,
വിദ്യാഭിവർദ്ധിനി,
കൊല്ലം.

Edited, Printed and Published by M. Balakrishna Reddiar, at the Vidyabhivardhini Press, Quilon